

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 05 No. 45 | THE ONLINE OFFICIAL NEWS BULLETTIN | 2022 November 05

## SEASON OF ANNUNCIATION | അറിയിപ്പുകാലം

OC

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| ഒക്ടോബർ | | 2022 നവംബർ | | തെശ്‌രീൻ ഹ്രോയ് | | |
| 6 Hudoth Idto, (Dedication of the Church) 56th Mem. of Vayaliparambil Geevarghese Mar Gregorios (Aluva Thrikkunnathu Seminary) ♪2 | 7 ♪6 | 8 26th Mem. of H.H.Baselios Mathoma Mathews I (Devalokam Catholicate Aramana) 95th Mem. of Konattu Mathan Malapan (Pambakuda Valiuya Pally) ♪2 | 9 ♪6 | 10 211th Mem. of Kayamkulam Philipose Ramban (Adoor, Kannamkode Catheral) ♪2 | 11 ♪6 | 12 ♪2 |




പരുമല പെരുന്നാൾ ദിനത്തിൽ വി. മൂന്നിന്മേൽ കുർബ്ബാനയ്ക്ക് ശേഷം പരിശുദ്ധ കാതോലിക്കാ ബാവായും പിതാക്കന്മാരും വിശ്വാസികൾക്ക് വാഴ്‌വ് നൽകി. ഗീവർഗീസ് മാർ കൂറിലോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, മാത്യൂസ് മാർ തേവോദോസ്യോസ്, ഏബ്രഹാം മാർ എപ്പിഫാനിയോസ്, ഡോ. മാത്യൂസ് മാർ തിമോത്തിയോസ്, അലക്സിയോസ് മാർ യൗസേബിയോസ്, ഡോ.യൂഹാനോൻ മാർ ദിയസ്കോറോസ്, ഡോ. യൂഹാനോൻ മാർ ദിമെത്രയോസ്, യാക്കോബ് മാർ ഏലിയാസ്, ഡോ. ജോഷ്വാ മാർ നിക്കോദിമോസ്, ഏബ്രഹാം മാർ സ്തേഫാനോസ്, ഗീവർഗീസ് മാർ പക്കോമിയോസ്, ഡോ. ഗീവർഗീസ് മാർ ബർണബാസ്, സഖറിയാ മാർ സേവേറിയോസ് എന്നീ പിതാക്കന്മാർ പങ്കെടുത്തു.




## പരിശുദ്ധ പ്രഖ്യാപനത്തിന്റെ പ്ലാറ്റിനം ജൂബിലി ആഘോഷങ്ങളുടെ ഉദ്ഘാടനം

പരുമല: പരുമല തിരുമേനിയുടെ 120-ാം ഓർമ്മപെരുന്നാൾ കുർബ്ബാനയ്ക്ക് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പ്രധാന കാർമികത്വം വഹിച്ചു. ഏബ്രഹാം മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്ത, ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് മെത്രാപ്പോലീത്ത എന്നീ പിതാക്കന്മാർ സഹകാർമികത്വം വഹിച്ചു. വി. കുർബ്ബാനയ്ക്കു ശേഷം പരിശുദ്ധ പരുമല തിരുമേനിയുടെയും പരിശുദ്ധ യൽദോ മാർ ബസേലിയോസ് ബാവായുടെയും പരിശുദ്ധ പ്രഖ്യാപനത്തിന്റെ പ്ലാറ്റിനം ജൂബില് ആഘോഷങ്ങളുടെ ഉദ്ഘാടനം പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ നിർവഹിച്ചു.



## കാതോലിക്കാ ബാവായ്ക്ക് വേദരത്ന പുരസ്കാരം

അടൂർ: ആഗോള തീർഥാടന കേന്ദ്രമായ അടൂർ കണ്ണങ്കോട് സെന്റ് തോമസ് ഓർത്തഡോക്സ് കത്തിഡ്രൽ ഏർപ്പെടുത്തിയ വേദരത്ന പുരസ്കാരം പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായ്ക്ക്. പരുമല തിരുമേനിയുടെ ഓർമപ്പെരുന്നാൾ ദിവസമായ 6-ന് രാവിലെ 9-ന് കത്തീഡ്രലിൽ നടക്കുന്ന സമ്മേളനത്തിൽ ഡോ. സഖറിയാസ് മാർ അപ്രേം കാതോലിക്കാ ബാവായ്ക്ക് പുരസ്കാരം സമ്മാനിക്കും. വേദപുസ്തകം മലയാളത്തിലേക്ക് വിവർത്തനം ചെയ്ത ഓർത്തഡോക്സ് സഭയുടെ വേദരത്നം കായംകുളം ഫിലിപ്പോസ് റമ്പാന്റെ സ്മരണാർഥമാണ് പുരസ്കാരം ഏർപ്പെടുത്തിയത്.

## വിഘടിത വിഭാഗം വൈദികനെതിരെ കേസ് എടുത്തു

മുളന്തുരുത്തി: മാർത്തോമൻ ഓർത്തഡോക്സ് പള്ളിയിൽ ഹൈക്കോടതി ഉത്തരവ് ലംഘിച്ചും അധികാരികളുടെ നിർദ്ദേശം പാലിക്കാതെയും അതിക്രമിച്ചു കടന്ന് ധൂപം വെച്ചതിന് യാക്കോബായ വിഭാഗം വൈദികൻ ഫാ. പൗലോസ് ചാത്തോത്തിനു എതിരെ ഐപിസി 447, 188 വകുപ്പുകൾ പ്രകാരം മുളന്തുരുത്തി പോലീസ് കേസ് രജിസ്റ്റർ ചെയ്തു.

# സ്നേഹചിറകുകളിലേറി

## ഫാ. ഡോ. കെ. എം. ജോർജ്

പ്രിയപ്പെട്ട ശിവദാസ് സാറിന്റെ കുഞ്ഞു മാലാഖ ചിറക് വിടർത്തുന്നത് മധുരോദാരമായ കാഴ്ച്ചയാണ്. പുതുപൂക്കൾക്ക് ചുറ്റും പാറിപ്പറക്കുന്ന പൂമ്പാറ്റയുടെ നേർത്ത ചിറകടിപോലെ നിശ്ശബ്ദമാണത്. ചെവിയ്ക്കുള്ളിൽ ചെവിയുള്ളവർക്കേ അതിന്റെ സൗമ്യസ്പന്ദനങ്ങൾ കേൾക്കാനാവൂ.

വർണ്ണപ്പൊട്ടുകൾ പോലെ തിളങ്ങുന്ന കൊച്ചുകൊച്ചു ബൈബിൾ കഥകളും ചിറകിലേറ്റി വരുന്ന കുഞ്ഞു മാലാഖ ഏതോ അതീത ലോകത്തിൽ നിന്നാണ് ശിവദാസ് സാറിന്റെ ഹൃദയനീഡത്തിൽ കൂടുകൂട്ടാനെത്തിയത്. അൻപത്തഞ്ച് വർഷങ്ങൾക്ക് മുമ്പ് കെമിസ്ട്രി ക്ലാസ്സിൽ, അണുഘടന പഠിപ്പിക്കാൻ ശിവദാസ് സാർ കറുത്ത ബോർഡിൽ വെളുത്ത ഇലക്ട്രോൺ വലയങ്ങൾ വരയുമ്പോൾ, ചില ശിഷ്യരുടെ മനസ്സ് ചരടുപൊട്ടി പറന്നുപോകുമായിരുന്നു. ആകാശഗോളങ്ങളുടെ ഭ്രമണവലയങ്ങളിലേക്ക്, കോടാനുകോടി സൗരയൂഥങ്ങൾക്കും, നക്ഷത്രജാലങ്ങൾക്കുമപ്പുറം, അനുക്ഷണ വികസ്വരമായ അനന്തവിസ്തൃതികളിലേക്ക്. സൂക്ഷ്മത്തിൽ സൂക്ഷ്മമായതിലൂടെ, സ്ഥൂലത്തിന്മേൽ സ്ഥൂലമായതിലേക്കും, തിരിച്ചും ഊളിയിടാൻ മനുഷ്യമനസ്സിന് കഴിയുമല്ലോ.

അങ്ങനെയൊരു ഗോളാന്തരയാത്രയിൽ എവിടെയോ എപ്പോഴോ ഒരു കുഞ്ഞു മാലാഖയെ കണ്ടുമുട്ടിയതോർക്കുന്നു. യുഗസ്മരണകളുയർത്തി ഇപ്പോളിതാ ശിവദാസ് സാറിന്റെ പുസ്തകത്തിൽ ആ ഓമന മാലാഖ പുനരവതരിച്ചിരിക്കുന്നു. അതേ മുഖം, അതേ ചിരി, അതേ താളം, അതേ തരംഗം.

കഥ കേൾക്കാൻ കൊച്ചുകുട്ടികൾക്കെല്ലാം എന്തുത്സാഹമാണ്. എല്ലാ കാലങ്ങളിലും എല്ലാ ദേശങ്ങളിലും അത് അങ്ങനെ തന്നെ. നാം പറഞ്ഞുകൊടുക്കുന്ന കഥകൾ വീണ്ടും വീണ്ടും ആവർത്തിക്കുവാൻ കുഞ്ഞുങ്ങൾ ആവശ്യപ്പെടും. പ്രായമുള്ളവർക്ക് ഒരു കഥ വീണ്ടും കേട്ടാൽ അത് മുഷിപ്പ് ഉണ്ടാക്കിയേക്കും. എന്നാൽ തീർത്തും കൊച്ചുകുട്ടികൾക്ക് ആവർത്തനവിരസത എന്ന് ഒന്നില്ല. കുട്ടികളെ കൂടെ കിടത്തി കഥ പറഞ്ഞ് ഉറക്കാൻ ശ്രമിക്കുന്ന മുത്തശ്ശിമാർക്ക് അറിയാം അത്ര പെട്ടെന്നൊന്നും അവർ ഉറങ്ങുകയില്ല, വീണ്ടും വീണ്ടും കഥ പറയാൻ ആവശ്യപ്പെട്ടുകൊണ്ടേയിരിക്കും. ഓരോ ആവർത്തനവും ശിശുക്കൾക്ക് ഒരു പുതിയ ലോകം തുറന്നു കൊടുക്കുകയാണ്. ആവർത്തിക്കുന്ന മന്ത്രങ്ങൾ വെളിപ്പെടുത്തുന്ന അതീന്ദ്രിയലോകങ്ങൾ പോലെ. അവിടെ ഓടിച്ചാടി നടക്കാനും ആടിത്തിമിർക്കാനും അവർക്ക് കഴിയുന്നതുകൊണ്ടാണ് ആവർത്തനം വിരസമാകാത്തത്. അവർക്കു കഥയും കാര്യവും തമ്മിൽ വ്യത്യാസമില്ല. കഥ കാര്യവും കാര്യം കഥയുമാകുന്നു. ശൈശവത്തിന്റെ അനവദ്യ സന്തോഷങ്ങളിൽ ഒന്നാണിത്.

പ്രൊഫസർ എസ്. ശിവദാസ് ക്ലാസ്സിൽ ശാസ്ത്രീയ യുക്തിയുടെയും രീതിശാസ്ത്രത്തിന്റെയും കണ്ണടകൾ ധരിക്കുന്ന ആളാണെങ്കിലും അദ്ദേഹത്തിന്റെ കണ്ണുകളിൽ എന്നും ബാലദൃഷ്ടിയുടെ തിളക്കമാണ്. കൗതുകമേറിയ കഥാകഥനങ്ങളുടെ സമ്മാനപ്പൊതികളുമായി കുട്ടികളുടെ ഘോഷയാത്രയിൽ സോല്ലാസം സഞ്ചരിക്കുകയാണ് അദ്ദേഹം. കുഞ്ഞുങ്ങൾക്കു മാത്രമല്ല, മുതിർന്നവർക്കും ഇഷ്ടമാണ് ആ കഥകൾ. വലിയ അന്താരാഷ്ട്രാ ശാസ്ത്ര സമ്മേളനങ്ങളിൽ പോലും കഥ കേൾക്കാൻ എല്ലാവർക്കും താല്പര്യമാണ്. സാക്ഷാൽ ഐൻസ്റ്റയിൻ തന്നെ വന്ന് തന്റെ റിലേറ്റിവിറ്റി തിയറി അവിടെ വിശദീകരിച്ചാലും കുറെപ്പേർ ഇരുന്ന് ഉറങ്ങുന്നത് കാണാം. എന്നാൽ 'ഞാനൊരു കഥ പറയാം' എന്ന് അദ്ദേഹം പറഞ്ഞാൽ ഗൗരവക്കാരായ സകലമാന ശാസ്ത്രജ്ഞരും അതീവ കൗതുകത്തോടെ ചെവി കൂർപ്പിച്ചു കേൾക്കും.

കൊച്ചുകുട്ടികൾക്കുവേണ്ടി ശാസ്ത്രത്തിന്റെ നൂറുനൂറു ചില്ലുജാലകങ്ങളിൽ വർണ്ണവെളിച്ചം വിതറുന്ന ശിവദാസ് സാറിന്റെ ശിഷ്യനായിരിക്കാൻ ഭാഗ്യം ലഭിച്ചതുകൊണ്ടാണ് ഞാനീ വരികൾ എഴുതുന്നത്. നോഹയുടെ പെട്ടകം, ഫ്രാൻസിസ് പുണ്യവാളൻ തുടങ്ങിയ പുസ്തകങ്ങളിലൂടെ ബൈബിളിന്റെ ലോകത്തിലേക്ക് കുട്ടികളെയും മുതിർന്നവരെയും കൈപിടിച്ചു നടത്തിയ ശിവദാസ് സാർ, ഇതുവരെ മലയാളത്തിൽ ഉണ്ടാകാത്ത ഒരു ശ്രമത്തിലൂടെ ബൈബിളിന്റെ ഹൃദ്യവും ലളിതവുമായ പുനരാഖ്യാനം നടത്തുകയാണ്.




**ശിവദാസ് സാറിന്റെ കുഞ്ഞുമാലാഖ പുതിയൊരു കാഴ്ചപ്പാടിന്റെയും നവീനമായ മനുഷ്യാവബോധത്തിന്റെയും കഥകളാണ് പേർത്തും പേർത്തും പറയുന്നത്. ഇത് ഭാവിയുടെ കാര്യമാണ്. മനുഷ്യവർഗ്ഗത്തിന്റെ നിലനില്പിന്റെ സന്ദേശമാണ്.**

'കുഞ്ഞുമാലാഖയുടെ ദൈവകഥ'കളിൽ ഗ്രന്ഥകർത്താവ് തന്നെയാണ് വാസ്തവത്തിൽ കുഞ്ഞുമാലാഖയുടെ വേഷമിടുന്നത്. എഴുത്തച്ഛന്റെ കിളിമകളെപ്പോലെ ഇവിടെയും കുട്ടികൾക്കുവേണ്ടിയുള്ള കഥപറച്ചിലിന് ഹൃദ്യമായ ഒരു ആഖ്യാനസങ്കേതമാണ് ശിവദാസ് സാർ കണ്ടെത്തുന്നത്. കുഞ്ഞുമാലാഖ പിതാവായ ദൈവത്തിന്റെ മടിയിലിരിക്കും, മതിമറന്നുറങ്ങുന്ന കുഞ്ഞുങ്ങളുടെ ചുണ്ടിൽ മന്ദഹാസമായി വിടരും, ഗൗരവക്കാരായ മുതിർന്നവരുടെ മുമ്പിൽ കൊച്ചുകൊച്ചു കുസൃതികൾ കാട്ടി അവർക്കു മനസ്സലിവ് വരുത്തും, കുരുന്നുകളുടെ സ്വപ്നങ്ങളിൽ കൂട്ടുകൂടി അവരെ കുടുകുടെ ചിരിപ്പിക്കും, സർവ്വശക്തന്റെ മുമ്പാകെ പാവം മനുഷ്യർക്കുവേണ്ടി വാദിക്കും, നിരാശയുടെ ഇരുൾ പടർന്ന ഇടങ്ങളിൽ സന്തോഷത്തിന്റെ സൗമ്യദീപ്തിയായി പ്രത്യക്ഷപ്പെടും – ഇങ്ങനെ സർവ്വവ്യാപിയായി സർവ്വത്തെയും പ്രചോദിപ്പിക്കുന്ന ആത്മതേജസ്സായി കുഞ്ഞുമാലാഖ എല്ലായിടത്തുമുണ്ട്. ചുരുക്കത്തിൽ ഇതാണല്ലോ ബൈബിൾ പാരമ്പര്യമനുസരിച്ച് പരിശുദ്ധാത്മാവിന്റെ പ്രവർത്തനവും ശൈലിയും.

### കഥയും കാഴ്ചപ്പാടും

ഇവിടെ കാഴ്ചപ്പാടിന്റെ (Perspective) ഒരു വലിയ മാറ്റമുണ്ട്. വാസ്തവത്തിൽ നമ്മുടെ ലോകയാഥാർത്ഥ്യം സ്ഥിതിചെയ്യുന്നത് നാം എങ്ങനെ കാണുന്നു എന്നതിന്റെ അടിസ്ഥാനത്തിലാണ്. ലോകത്തിലുള്ള എന്തിനെയും കാണാൻ നമുക്ക് ഒരൊറ്റ കാഴ്ചപ്പാടല്ല, അനന്തമായ സാധ്യതകളാണ്. ജനിച്ചാൽ കുറച്ചു മാസങ്ങൾ മലർന്നു കിടന്നു കൈകാലുകൾ മുകളിലേക്ക് ഉയർത്തി ഇളക്കുന്ന കുഞ്ഞിന്റെ ദൃഷ്ടി എപ്പോഴും മുകളിലേക്കാണ്. വീടിനകത്തായാൽ വീടിന്റെ മേൽത്തട്ടിലേക്കും വീടിനു പുറത്തായാൽ ആകാശത്തിന്റെ അനന്തതകളിലേക്കുമാണ് കുഞ്ഞിന്റെ നോട്ടം. പിന്നെ കമിഴ്ന്നു വീഴുകയും തല പൊക്കി ചുറ്റുപാടുകൾ നോക്കുകയും ചെയ്യുമ്പോൾ കാഴ്ചപ്പാട് മാറുന്നു. പിന്നെ പിച്ച നടക്കുകയും കൈയെത്തുന്ന എല്ലാം വലിച്ചിടാൻ നോക്കുകയും ചെയ്യുന്ന ഉണ്ണിയുടെ നോട്ടം അമ്പേ മാറുന്നു. പിന്നെ പിന്നെ നടക്കുകയും, ഓടുകയും, ചാടുകയും മറിയുകയും മുങ്ങുകയും നീന്തുകയും ചെയ്യുന്ന

ഉണ്ണിക്കുട്ടന്റെ കാഴ്ചപ്പാടുകൾ തുരുതുരാ മാറിക്കൊണ്ടിരിക്കും. ക്രമേണ ജരാനരകൾ ബാധിച്ചു കണ്ണുമങ്ങിയാൽ കാഴ്ചപ്പാട് ഉള്ളിലായി തുടങ്ങും. മനസ്സിന്റെ മാന്ത്രിക വിദ്യയിലൂടെ മഹാമേരുക്കളും ശാദ്വലഭൂമികളും ജലപ്രവാഹങ്ങളും പാരാവാരവും കാണാനാകും. അപ്പോൾ കാഴ്ചപ്പാടിനും കാഴ്ചയ്ക്കും അന്തവുമില്ല.

മോഡേൺ ആർട്ട് എന്നു പറയുന്ന ആധുനികകലയിൽ പിക്കാസോയും സാൽവദോർ ദാലിയും ക്ലോദ് മോനെയും വാൻഗോഗും സെസാനും തുടങ്ങിയ കലാകാരന്മാരെല്ലാം കാഴ്ചപ്പാടിന്റെ ഭേദനൈരന്തര്യങ്ങളിൽ രമിച്ചവരായിരുന്നു. ഇവിടെ ഇത് പറയാൻ കാരണം ശിവദാസ് സാറിന്റെ ബൈബിൾ പുനരാഖ്യാനമാണ്. ഓരോ കഥയും അസംഖ്യം പുനരാഖ്യാനത്തിന് വഴങ്ങുന്നതാണ്. ഓരോ കാലത്ത് ഓരോ ഇടങ്ങളിൽ ഓരോ മനുഷ്യനിൽ ഉദിക്കുന്ന ഭാവനയും സങ്കൽപ്പവും അനുസരിച്ച് കഥയും അതിന്റെ ലോകവും മാറിക്കൊണ്ടിരിക്കുകയാണ്. നൂറ്റാണ്ടുകളായി ബൈബിൾ കഥകൾ എത്രയോ അസംഖ്യം ആളുകൾ വീണ്ടും വീണ്ടും വായിക്കുകയും ആഖ്യാനിക്കുകയും വ്യാഖ്യാനിക്കുകയും വിവിധ കലാരൂപങ്ങളിലൂടെ അവതരിപ്പിക്കുകയും ചെയ്തിട്ടുണ്ട്. എങ്കിലും അതിന്റെ പുതുമയും അർത്ഥവും നിലനില്ക്കുന്നു. ഇന്ത്യയുടെ മഹത്തായ ഇതിഹാസമായ രാമായണത്തിന് എത്ര രൂപങ്ങൾ ഉണ്ടെന്നു ചോദിച്ചാൽ ഉത്തരം അത്ര എളുപ്പമല്ല. ഇന്ത്യയിലെ വിവിധ ഭാഷകളിലും ബർമയിലും (മ്യാൻമർ) സയാമിലും (തായ്‌ലന്റ്) കമ്പോഡിയയിലും ലാവോസിലും വിയറ്റ്നാമിലും ഇന്തോനേഷ്യയിലും സിംഗപ്പൂരിലും ജപ്പാനിലുമെല്ലാം സൃഷ്ടിക്കപ്പെട്ട രാമായണ കഥകൾ മുന്നൂറിലധികം ഉണ്ടെന്നാണ് കണക്ക്. മൂലകൃതി വാൽമീകിയുടേയാണെന്നും ആദ്യ ഭാഷ സംസ്കൃതമാണെന്നും പറഞ്ഞാലും പലരും നാരദമുനിയിലേക്കും പ്രാകൃതത്തിലേക്കും ദ്രാവിഡ സ്രോതസ്സുകളിലേക്കുമൊക്കെ രാമകഥയെ നീട്ടിക്കെട്ടും. ഇതിന്റെയർത്ഥം ഒരു കഥയും സ്ഥാവരവും നിർവചിതവുമായ പെട്ടിയിൽ അടയ്ക്കപ്പെട്ടതല്ല, മനുഷ്യഭാവനയുടെയും സംസ്കാരത്തിന്റെയും അനസ്യൂത പ്രവാഹത്തിൽ ഈ കഥകളെല്ലാം നവംനവങ്ങളായി പറയപ്പെടുകയും കേൾക്കപ്പെടുകയും ചെയ്യുന്നു എന്നതാണ്.



### സ്നേഹത്തിന്റെ കല്പന

ബൈബിളിൽ ആകമാനം നോക്കുമ്പോൾ നസ്രായനായ യേശുവിനെപ്പോലെ കഥകൾ മെനയുന്ന മറ്റൊരു ഗുരുവിനെ കാണുകയില്ല. ഗലീല തടാകത്തിന്റെ തീരങ്ങളിലും പലസ്തീൻ കുന്നുകളുടെ ചെരിവുകളിലും അത്തിമരങ്ങളുടെ തണലിലും മുന്തിരിപ്പന്തലുകളിലും ഗോതമ്പുപാടങ്ങളിലും ഒലിവിൻതോട്ടങ്ങളിലും പിന്നെ വല്ലപ്പോഴുമൊക്കെ ജറുസലേമിലെ മഹത്തായ ദേവാലയത്തിന്റെ വിശാലമായ പുറന്തളങ്ങളിലും കഥകൾ പറയുന്ന ഒരു നാടോടി യുവാവിനെയാണ് നാം കൂടുതൽ കാണുക. യേശുവിന്റെ കഥകളെ ഉപമകൾ (parables) എന്നാണ് വിശേഷിപ്പിക്കുക. സുവിശേഷത്തിൽ ഒരിടത്തു പറയുന്നു, 'ഉപമകൾ കൂടാതെ അവൻ ഒന്നും ജനങ്ങളോടു സംസാരിച്ചില്ല' എന്ന്. യേശുവിന്റെ ദൃഷ്ടാന്ത കഥകളിൽ യഹൂദ വേദത്തിന്റെ നാനോ കണികകൾ ഉണ്ട്, പ്രവാചകന്മാരുടെ ഇടിമുഴക്കങ്ങൾ ഉണ്ട്, ആട്ടിടയന്റെ സാന്ത്വനം ഉണ്ട്, ഒരു പിതാവിന്റെയോ മാതാവിന്റെയോ സ്നേഹസ്പർശനം ഉണ്ട്, ജ്ഞാനിയായ ഗുരുവിന്റെ ഉൾവെളിച്ചമുണ്ട്. ഈ കഥകളെ നൂറ്റാണ്ടുകളായി പുനരാഖ്യാനം ചെയ്യുന്നതിലൂടെ ജീവന്റെ ആദി സ്പന്ദനങ്ങളെ സജീവമാക്കി നിർത്താനാകും.

ശിവദാസ് സാറിന്റെ കുഞ്ഞു മാലാഖയ്ക്ക് വിഹരിക്കാൻ ലഭിച്ച കഥാപ്രപഞ്ചമാണ് പഴയനിയമം. സൃഷ്ടിയുടെ ഉൽപത്തി മുതലുള്ള കഥകൾ തന്റെ ഭാഷയിൽ അതീവഹൃദ്യമായി പറഞ്ഞുപോകുന്ന മാലാഖ നൂറ്റാണ്ടുകൾ താണ്ടി, മെസപ്പൊത്തിയോമിയയിലെ യൂഫ്രട്ടീസ് - ടൈഗ്രീസ് നദികൾ മുതൽ നൈൽ നദിയും മെഡിറ്ററേനിയൻ കടലും വരെയുള്ള ദേശമെല്ലാം പറന്നു നടന്ന് പുരുഷാന്തരങ്ങളുടെ ചരിത്രച്ചെപ്പുകൾ തുറക്കുന്നു. കുഞ്ഞുമാലാഖ പറയുന്നു, "ഞാനിപ്പോൾ എത്ര കഥകൾ പറഞ്ഞു, എനിക്കു തന്നെ അറിയില്ല. എത്രയെത്ര കഥകൾ. എത്ര വ്യത്യസ്തരായ നായകർ, വ്യത്യസ്തങ്ങളായ സംഭവങ്ങൾ, മനുഷ്യർ ... മഹത്വമുള്ള മനുഷ്യരുടെ കഥ നമ്മിലേക്കു മഹത്വത്തിന്റെ വെളിച്ചം കയറും. നമ്മുടെ മനസ്സ് ശുദ്ധീകരിക്കും. നമ്മുടെ ചിന്തകൾ മഹത്വമുള്ളതായി മാറും. അതാണ് കഥകളുടെ മാസ്മരിക പ്രഭാവം" (പേജ് 197).

ക്രൈസ്തവർ പഴയനിയമം (Old Testament) എന്നു പറയുന്നത് യഹൂദന്മാരുടെ വേദമാണ്. ജൂതവംശജനായ യേശുവിനും ഇതായിരുന്നു അന്ന് വേദം. എന്നാൽ യേശുവിന്റെ ജീവിതവും മരണവും ഉയിർപ്പും പ്രബോധനങ്ങളും ഒരു പുതിയ യുഗം സൃഷ്ടിച്ചു. ആ ആദിയുഗത്തിൽ ക്രിസ്ത്യാനികൾ ക്രിസ്തുവിന്റെ മാർഗ്ഗം (The Way) എന്നു വിശേഷിപ്പിച്ചത് ഒരു പുതിയ ജീവിത ശൈലിയെ ആയിരുന്നു. വിശ്വാസം, പ്രത്യാശ, സ്നേഹം എന്നിവയിൽ വേരൂന്നിയ ഒരു പുതിയ മനുഷ്യസങ്കൽപ്പവും സാമൂഹികക്രമവും. ജാതിഭേദമില്ലാതെ സകല മനുഷ്യരെയും സഹോദരങ്ങളായി കാണുന്ന "ദൈവരാജ്യത്തി"ന്റെ മാതൃകയാണ് അത്. ക്രിസ്തു നൽകിയ ഈ 'നല്ല വാർത്ത' (സുവിശേഷം) യാണ് പിന്നീട് ക്രിസ്തീയ വേദമായി കരുതപ്പെട്ട പുതിയനിയമത്തിന്റെ (New Testament) അടിസ്ഥാനം.

ഇവിടെ നിയമം എന്ന വാക്കിന് ഉടമ്പടി, പ്രമാണം, കൽപ്പന, ധർമ്മം എന്നൊക്കെ അർത്ഥമുണ്ട്. യേശു ഒന്നും എഴുതി വച്ചില്ല. തന്റെ ഭൗതിക ജീവിതത്തിന്റെ അവസാന ദിവസങ്ങളിൽ യേശു തന്റെ ശിഷ്യന്മാരോടു പറഞ്ഞു: "ഞാൻ നിങ്ങൾക്ക് പുതിയൊരു പ്രമാണം (നിയമം) തരുന്നു: നിങ്ങൾ തമ്മിൽ തമ്മിൽ സ്നേഹിപ്പിൻ." ഇതിൽ നിന്നാണ് നാലു സുവിശേഷങ്ങൾ ഉൾപ്പെടെയുള്ള ആദ്യ ക്രിസ്തീയ വേദത്തിന് 'പുതിയനിയമം' എന്നു പേരുണ്ടായത്. അത് അങ്ങനെ സ്നേഹത്തിന്റെ പ്രമാണവും ഉടമ്പടിയും നിയമവും ധർമ്മവുമായി മാറി. സ്നേഹം എന്ന ഒറ്റ വാക്കിൽ യേശുവിന്റെ സുവിശേഷത്തെ സംഗ്രഹിക്കാം.

### പഴയതിൽ നിന്നു പുതിയതിലേയ്ക്ക്

അപ്പോൾ എന്തുകൊണ്ടാണ് ക്രിസ്തീയ വേദമായ ബൈബിളിൽ പഴയനിയമവും പുതിയ നിയമവും ഒരുമിച്ച് ചേർത്തത് എന്നു പലരും ചോദിക്കുന്നു. അതിനുത്തരം ഒറ്റ വാക്യത്തിൽ പറയാം. യഹൂദന്മാർ എപ്പോഴും കാത്തിരുന്ന 'മിശിഹാ' എന്ന വിമോചകനിലേക്ക് അഥവാ രക്ഷകനിലേക്കാണ് അവരുടെ വേദം (പഴയനിയമം) മുഴുവൻ വിരൽ ചൂണ്ടിയത്; ആ മിശിഹായാണ് യേശു എന്ന് പുതിയനിയമത്തിൽ യേശുവിന്റെ ശിഷ്യന്മാർ വ്യക്തമാക്കി. അവരുടെ ബോധ്യത്തിൽ യഹൂദ വേദത്തിന്റെ സത്തയും സാക്ഷാത്കാരവുമാണ് യേശു മിശിഹാ അഥവാ യേശുക്രിസ്തു (ഹീബ്രൂ ഉൾപ്പെട്ട സെമിറ്റിക് ഭാഷകളിൽ 'മിശിഹാ' (Messiah) എന്നാൽ ദൈവത്താൽ 'അഭിഷേകം ചെയ്യപ്പെട്ടവൻ', The Anointed One എന്നർത്ഥം. അതിന്റെ തൽസമമാണ് ഗ്രീക്ക് ഭാഷയിൽ Christos അഥവാ ക്രിസ്തു.

പഴയ നിയമവും പുതിയ നിയമവും തമ്മിൽ മൗലികമായ വ്യത്യാസമുണ്ട്. മുതിർന്നവർക്കുവേണ്ടി മനസ്സിലാകാൻവേണ്ടി അൽപ്പം വിശദീകരണം നൽകുന്നത് കുഞ്ഞുമാലാഖ ക്ഷമിക്കണം. 'പല്ലിനു പകരം പല്ല്, കണ്ണിനു പകരം കണ്ണ്' എന്നു പഠിപ്പിച്ച യഹൂദ ന്യായപ്രമാണത്തിനു പകരം, 'നിങ്ങളുടെ ശത്രുക്കളെ സ്നേഹിപ്പിൻ. ഒരു കവിളിൽ അടിക്കുന്നവന് മറ്റേ കവിൾ കൂടി കാണിച്ചു കൊടുപ്പിൻ. നിങ്ങളെ ഉപദ്രവിക്കുന്നവർക്കായി പ്രാർത്ഥിപ്പിൻ' എന്ന് ക്രിസ്തു പഠിപ്പിച്ചു. സ്നേഹവും ക്ഷമയും കരുണയും അനുരഞ്ജനവും പുതിയ മാർഗ്ഗത്തെ അടയാളപ്പെടുത്തി.

പഴയ നിയമത്തിൽ, മനുഷ്യരുടെ പാപങ്ങൾക്കുവേണ്ടി, നിഷ്കളങ്കരായ മൃഗങ്ങളെ അറുത്ത് ബലി കഴിച്ചു. പുതിയ നിയമത്തിൽ, "ദൈവത്തിന്റെ നിഷ്കളങ്കനായ കുഞ്ഞാട്" എന്നു വിശേഷിപ്പിക്കപ്പെട്ട യേശു തന്നെ സ്വയം ബലിയായി കുരിശിൽ മരിച്ചു. മൃഗബലി അവസാനിച്ചു.

പഴയനിയമത്തിൽ, നിരന്തരമായി യുദ്ധങ്ങളും വെട്ടിപ്പിടിക്കലും രക്തച്ചൊരിച്ചിലും നടത്താൻ ഇഷ്ടപ്പെട്ടിരുന്ന ഒരു ജനത അവരുടെ ദൈവത്തെ യുദ്ധവീരനായും തീക്ഷ്ണ പ്രതികാരബുദ്ധിയായും ശിക്ഷിക്കുന്ന ന്യായാധിപനായും ചിത്രീകരിച്ചു. അങ്ങനെയല്ലാത്ത ചിന്തയും പഴയനിയമത്തിലുണ്ട് എന്ന് മറക്കരുത്. പുതിയ നിയമത്തിൽ, ദൈവം സ്നേഹവാനായ പിതാവായി, നമ്മുടെ കടങ്ങളെയും പാപങ്ങളെയും ക്ഷമിക്കുന്നവനായ, മനുഷ്യരുടെ ബലഹീനതകളിൽ സഹതാപം കാണിക്കുന്നവനായി, കരുണയുടെ വഴിയിലൂടെ ആട്ടിൻകൂട്ടത്തെ നയിക്കുകയും, നഷ്ടപ്പെട്ടുപോയ ആടിനെ തേടിപ്പോവുകയും ചെയ്യുന്ന നല്ല ഇടയനായി യേശു കാണിച്ചു തന്നു. സ്നേഹം, നീതി, സമാധാനം, ഐക്യം എന്നീ മൂല്യങ്ങൾ മറന്ന്, സഹജീവികളോടു കരുണയും ക്ഷമയും സഹഭാവവും കാണിക്കാത്ത മനുഷ്യർക്ക് അന്തിമമായി ന്യായവിധിയുണ്ടെന്നും പഠിപ്പിച്ചു.

പഴയനിയമത്തിൽ, യഹൂദജനത മാത്രം ദൈവത്തിന്റെ സ്വന്ത ജനമാണെന്നും, മറ്റെല്ലാ മനുഷ്യരും, മ്ലേച്ഛരും മോക്ഷത്തിന് അനർഹരുമാണെന്ന് അവരുടെ വേദപണ്ഡിതരും പുരോഹിതന്മാരും പഠിപ്പിച്ചു. പുതിയനിയമത്തിൽ, യാതൊരുവിധ ജാതീയമോ വംശീയമോ ആയ വ്യത്യാസവുമില്ലാതെ സകല മനുഷ്യർക്കും യേശുക്രിസ്തു കാണിച്ച പുതിയ ധാർമ്മിക ജീവിതശൈലിയിലേക്കും സ്നേഹത്തിന്റെ കൂട്ടായ്മയിലേക്കും പ്രവേശിക്കാം എന്ന നിലപാട് വന്നു.

പഴയനിയമത്തിൽ, മൃഗബലി തുടങ്ങിയ അനുഷ്ഠാനങ്ങളാണ് ദൈവത്തെ പ്രസാദിപ്പിക്കുന്നത്. അതുകൊണ്ട് മതാചാരങ്ങൾ മതി മോക്ഷത്തിന് എന്ന ചിന്ത മിക്കവരിലുമുണ്ടായി. എന്നാൽ, 'ബലിയിലല്ല, കരുണയിലത്രേ ദൈവം പ്രസാദിക്കുന്നത്' എന്ന് യേശു പഠിപ്പിക്കുകയും രോഗബാധിതരായ മനുഷ്യർക്ക് സൗഖ്യവും തള്ളിക്കളയപ്പെട്ടവർക്ക് മനുഷ്യാന്തസ്സും പീഡിതർക്ക് വിമോചനവും നൽകാൻവേണ്ടി, ശാബത് നിയമം തുടങ്ങിയ അനുഷ്ഠാനങ്ങളെ പരസ്യമായി യേശു ലംഘിക്കയും ചെയ്തു.

പഴയനിയമത്തിൽ ജറുസലേം നഗരവും സോളമന്റെ ദൈവാലയവും അതുല്യമാണ്. "കൂടിച്ചേർന്ന് പ്രാർത്ഥിക്കാൻ" പലയിടത്തും സിനഗോഗുകൾ (പള്ളികൾ) ഉണ്ടാക്കാം. പക്ഷേ ദൈവാലയം ഒന്നേയുള്ളു. ബാബിലോണിയക്കാരും പിന്നെ റോമാക്കാരും "കല്ലിന്മേൽ കല്ലു ശേഷിപ്പിക്കാതെ" നശിപ്പിച്ച ജറുസലേം ദൈവാലയം വീണ്ടും പണിയാമെന്നാണ് ഇപ്പോഴും അവരുടെ പ്രതീക്ഷ. Zionism പോലെ യഹൂദ വംശീയ മതപ്രസ്ഥാനത്തിന് രൂപംകൊടുത്തത് ഈ ചിന്തയാണ്. എന്നാൽ പുതിയനിയമത്തിൽ മനുഷ്യർ തന്നെയാണ് ദൈവത്തിന്റെ മന്ദിരം. എവിടെയും ആരാധിക്കാം. ദൈവത്തിന്റെ സർവ്വ സൃഷ്ടിയും ദൈവാലയമാണ്. 'കൈപ്പണിയായതിൽ വസിക്കാത്ത ദൈവത്തെ, ആരാധിക്കുന്നത് ആത്മാവിലും സത്യത്തിലുമാണ്' എന്ന് യേശു പഠിപ്പിച്ചു.

ചുരുക്കത്തിൽ യഹൂദന്മാരുടെ ശരിയായ വേദത്തെയല്ല, യേശു നിരാകരിച്ചത്. അതിന്റെ വികലവും മനുഷ്യമർദകവുമായ വ്യാഖ്യാനങ്ങളെയും വരണ്ടുപോയ അനുഷ്ഠാനങ്ങളെയുമാണ്. മനുഷ്യവിമോചനം അതിന്റെ ഭൗതികവും മാനസികവും ആത്മീയവുമായ അർത്ഥത്തിൽ നിറവേറ്റി വേദസാരാംശത്തെ സാക്ഷാത്കരിക്കാനാണ് യേശു ശ്രമിച്ചത്. അതുകൊണ്ടുതന്നെ വ്യവസ്ഥാപിത മതത്തിന്റെ പുരോഹിതവർഗ്ഗത്തിനും അതിന്റെ മുതൽപ്പിടിക്കാർക്കും നസ്രായനായ യേശു അനഭിമതനായി. മനുഷ്യവർഗ്ഗത്തിന് സ്നേഹത്തിന്റെ പുതിയൊരു ആകാശവും സാഹോദര്യത്തിന്റെ പുതിയൊരു ഭൂമിയും കാണിച്ചുകൊടുത്ത യേശുവിനെ ഇല്ലായ്മ ചെയ്യേണ്ടത് സംഘടിത മതത്തിന്റെ ആവശ്യമായിരുന്നു. അവരത് ചെയ്തു. പക്ഷേ ക്രിസ്തുവും തന്റെ വഴിയും അടഞ്ഞുപോയില്ല.

അനുഗ്രഹം വാങ്ങാൻ കുഞ്ഞുങ്ങളെ കൊണ്ടുവന്ന അമ്മമാരെ ശിഷ്യന്മാർ തടഞ്ഞിട്ടും, യേശു ശിശുക്കളെ എടുത്ത് മാറോടണച്ചു. 'നിങ്ങൾ തിരിഞ്ഞ് ഈ ശിശുക്കളെപ്പോലെ ആയില്ലെങ്കിൽ ദൈവരാജ്യം കാണുകയില്ല' എന്ന് അവരോടു തീർത്തു പറഞ്ഞു. 'ഓരോ ശിശുവിന്റെയും കാവൽ മാലാഖ ദൈവത്തിന്റെ മുഖം എപ്പോഴും കാണുന്നു'ണ്ടെന്ന് യേശു പറഞ്ഞു. 'ഈ ചെറിയവരിൽ ഒരാൾക്കും നിങ്ങൾ ഇടർച്ചയുണ്ടാക്കരുതെന്ന്' കർശനമായ താക്കീതും മുതിർന്നവർക്കു കൊടുത്തു. ഭാവിയുടെ കുരുന്നുകളെക്കുറിച്ചാണീ വിശ്വ ഗുരു ഇത്രയേറെ കരുതൽ കാണിച്ചത്. സകല മൊട്ടും മുളയും ജീവന്റെ ഭാവിയുടെ പ്രത്യാശയാണ്. അവയെ കരുതാനും സംരക്ഷിക്കാനും നമ്മുടെ ലോകം ആത്മാർത്ഥമായി പരിശ്രമിച്ചാൽ, യുദ്ധവും ന്യൂക്ലിയർ ആയുധങ്ങളും എൻഡോസൾഫാനും വിഷഭക്ഷണങ്ങളും പരിസ്ഥിതിയെ നശിപ്പിക്കുന്ന എല്ലാ മനുഷ്യസംവിധാനങ്ങളും ഇല്ലാതാകും.

ശിവദാസ് സാറിന്റെ കുഞ്ഞുമാലാഖ പുതിയൊരു കാഴ്ചപ്പാടിന്റെയും നവീനമായ മനുഷ്യാവബോധത്തിന്റെയും കഥകളാണ് പേർത്തും പേർത്തും പറയുന്നത്. ഇത് ഭാവിയുടെ കാര്യമാണ്. മനുഷ്യവർഗ്ഗത്തിന്റെ നിലനില്പിന്റെ സന്ദേശമാണ്.

കുഞ്ഞുങ്ങളെ തന്റെ ഹൃദയത്തോട് ചേർത്ത്, അവരുടെ കുരുന്നു ഹൃദയങ്ങളുടെ തുടിപ്പറിഞ്ഞ യേശുവിന്റെ ആത്മാവിലാണ് ശിവദാസ് സാർ കുഞ്ഞുമാലാഖയെ കണ്ടെത്തിയത്. ഇനി നമുക്ക് കനിവിന്റെയും കരുണയുടെയും സ്നേഹത്തിന്റെയും ചിറകടികൾക്കായി ചെവിയോർക്കാം. അതിമനോഹരമായി ഈ 'ദൈവകഥകളെ' അണിയിച്ചൊരുക്കിയ ഗ്രീൻലീഫ് പബ്ലീഷേഴ്സിനും നമോവാകം.

❑

## ഡോ. യൂഹാനോൻ മാർ ദീയസ്കോറസ് കോട്ടയം ഭദ്രാസന മെത്രാപ്പോലീത്തായായി ചുമതലയേറ്റു

കോട്ടയം: കോട്ടയം ഭദ്രാസന മെത്രാപ്പോലീത്തായായി പരിശുദ്ധ കാതോലിക്കാ ബാവ നിയമിച്ച ഡോ. യൂഹാനോൻ മാർ ദീയസ്കോറസ് നവംബർ മൂന്നിനു ചുമതലയേറ്റു. 2009-ൽ മെത്രാപ്പോലീത്തായായി വാഴിക്കപ്പെട്ട മാർ ദിയസ്കോറസ് മദ്രാസ് ഭദ്രാസന മെത്രാപ്പോലീത്തയായി പ്രവർത്തിച്ചു വരികയായിരുന്നു.

2013 ഏപ്രിൽ 12-ന് കോട്ടയം ഭദ്രാസന മെത്രാപ്പോലീത്തയായിരുന്ന ഗീവർഗീസ് മാർ ഈവാനിയോസ് കാലം ചെയ്തതിനെ തുടർന്ന് മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ പരിശുദ്ധ കാതോലിക്കാ ബാവ കോട്ടയം ദദ്രാസന ഭരണം നേരിട്ട് നിർവ്വഹിക്കുകയായിരുന്നു. 2016-ൽ മാർ ദിയസ്കോറസ് കോട്ടയം ഭദ്രാസന സഹായ മെത്രാനായി നിയമിതനായി. കോട്ടയം ഭദ്രാസനത്തിന്റെ ചുമതല വഹിക്കുന്ന ആറാമത്തെ മെത്രാപ്പോലീത്തായാണ്.

കൊല്ലം കുണ്ടറ സെന്റ് തോമസ് വലിയപള്ളി ഇടവകയിൽ കല്ലറയ്ക്കൽ കളീലിൽ പരേതരായ പി. റ്റി. മാത്തുണ്ണി പണിക്കരുടെയും കുഞ്ഞമ്മയുടെയും മകനാണ് മാർ ദിയസ്കോറസ്. കേരളാ യൂണിവേഴ്സിറ്റിയിൽ നിന്ന് ബി.എസ്സ്.സി, കോട്ടയം ഓർത്തഡോക്സ് സെമിനാരിയിൽ നിന്ന് ജി.എസ്.റ്റി, സെറാംപൂർ യൂണിവേഴ്സിറ്റിയിൽ നിന്ന് ബി.ഡി,റോമിലെ ഓർയന്റൽ ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്ന് എം.റ്റി.എച്ച്, ഡോക്ടറേറ്റ്, സ്കോട്ലഡിലെ ഗ്ലാസ്കോ ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്ന് കൗൺസിലിംഗിൽ സർട്ടിഫിക്കറ്റ് എന്നിവ കരസ്ഥമാക്കി. 1994 മുതൽ 1997 വരെ എത്യോപ്യൻ ഓർത്തഡോക്സ് സെമിനാരി അധ്യാപകനായും 1997 മുതൽ 2011 വരെ കോട്ടയം വൈദിക സെമിനാരി അധ്യാപകനായും പ്രവർത്തിച്ചു.

2017-2022 കാലഘട്ടത്തിൽ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറിയായും പ്രവർത്തിച്ചിരുന്നു. അഖില മലങ്കര മർത്തമറിയം വനിതാസമാജം, നവജ്യോതി മോംസ്, മലങ്കരസഭാ മാസിക, സഭയുടെ മീഡിയ വിങ് എന്നിവയുടെ പ്രസിഡന്റായി ഇപ്പോൾ പ്രവർത്തിക്കുന്നു. പത്തോളം ഗ്രന്ഥങ്ങളും അനേകം ലേഖനങ്ങളും പ്രസിദ്ധീകരിച്ചിട്ടുണ്ട്.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ചരിത്രരേഖകൾ

# മാർ ഒസ്താത്തിയോസും മാർ തേവോദോസ്യോസും, സഭയുടെ മുന്നോട്ടുള്ള ദൗത്യദർശനവും

## ഫാ. ഡോ. ബിജേഷ് ഫിലിപ്പ്

ഭാരതത്തിന്റെ അപ്പോസ്തലനായ മാർ തോമാശ്ലീഹായുടെ 19-ാം ചരമ ശതാബ്ദി സ്മാരകമായിട്ടാണല്ലോ 1972 ജൂലൈ 3-ാം തീയതി ഭിലായിൽ സെന്റ് തോമസ് ഓർത്തഡോക്സ് സഭാ ചർച്ച് മിഷൻ ആരംഭിച്ചത്. കേരളത്തിനു വെളിയിൽ മലങ്കര ഓർത്തഡോക്സ് സഭയുടേതായി ആദ്യമായി രൂപപ്പെട്ട ഈ മിഷന്റെ ചുക്കാൻ പിടിക്കാൻ അഭി. സ്തേഫാനോസ് മാർ തേവോദോസ്യോസിനെ (അന്നു ഫാ. കെ. കെ. പുന്നൂസ്) ലഭിക്കുവാൻ ഇടയായതിലും ഈ മിഷന്റെ രൂപവികാസത്തിലും അഭി. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ഇടപെടൽ പ്രത്യേകം പ്രസ്താവ്യമാണ്.

ആധുനിക കാലത്ത് പുരാതനമായ മലങ്കര ഓർത്തഡോക്സ് സഭയ്ക്കു ആഴമായ മിഷൻ ദർശനം നൽകാൻ അഹോരാത്രം അത്യദ്ധ്വാനം ചെയ്ത ഈ രണ്ടു പിതാക്കന്മാരോടും ഇടപെടുവാനും ഇവരുടെ വിവിധ രചനകളും ഇവരെ സംബന്ധിച്ച് എഴുതപ്പെട്ടവയും പരിചയപ്പെടാൻ ഇടയായതും നന്ദിയോടെ ഓർക്കുന്നു. അവരുടെ ജീവിതവും ദർശനങ്ങളും നൽകുന്ന വെളിച്ചത്തിൽ അവരുടെ മിഷൻ സമീപനങ്ങളുടെ സമാനതകൾ പരിശോധിക്കുവാൻ ഒരു ശ്രമം നടത്താം.





അഭി. ഒസ്താത്തിയോസ് തിരുമേനിയും അഭി. തേവോദോസ്യോസ് തിരുമേനിയും മലങ്കരസഭ അതിന്റെ അതിരുകൾക്കപ്പുറത്തേക്ക് ദൈവസ്നേഹം പങ്കുവയ്ക്കുന്നതിന്റെ അനിവാര്യത നിരന്തരം പഠിപ്പിച്ചുകൊണ്ടിരുന്നു. സഭയെന്ന നിലയിലുള്ള നിലനില്പു തന്നെ ആരാധനയോടു മാത്രമല്ല മിഷനോടും ബന്ധപ്പെട്ടേ ആകൂ എന്ന ചിന്തയായിരുന്നു ഇവർക്കുണ്ടായിരുന്നത്. ക്രിസ്തു തന്റെ ദൈവസ്നേഹം വെളിവാക്കിയതുപോലെ സഭയും ചെയ്യണമെന്നും ക്രിസ്തുവിനെ തന്നെയും ദൈവദാനമായ വിദ്യാഭ്യാസം, സമ്പത്ത്, ആരോഗ്യം, ഭക്ഷണം, വസ്ത്രം, ജോലി, മരുന്ന്, ഭവനം, ആരാധന, സമാധാനം, സന്തോഷം മുതലായവയും എല്ലാം പങ്കിടുന്നതുമാണ് മിഷൻ എന്നും[1] ഒസ്താന്നിയോസ് തിരുമേനി പറഞ്ഞുകൊണ്ടേയിരുന്നു "കർമ്മാനുഷ്ഠാനങ്ങൾ പോലെ തന്നെ മിഷൻ പ്രവർത്തനവും സഭയ്ക്ക് അനിവാര്യമാണല്ലോ"എന്നു ചോദിക്കുന്ന തേവോദ്യോസ്യോസ് തിരുമേനി ഒരു ദേശീയ സഭയുടെ അർത്ഥം വിശദമാക്കുന്നതു ശ്രദ്ധിക്കുക: "ദേശീയ സഭയായ മലങ്കര സഭയ്ക്ക് ആ പേര് അന്വർത്ഥമാകണമെങ്കിൽ അധഃസ്ഥിതരും അവശതയനുഭവിക്കുന്നവരുമായ ജനലക്ഷങ്ങളുടെ സർവ്വതോന്മുഖമായ ഉന്നമനത്തിന് ഭാരതത്തിലുടനീളം ഇതരവിഭാഗങ്ങളെപ്പോലെ ക്രിസ്തീയ സ്നേഹത്തിലധിഷ്ഠിതമായ സേവനം മിഷൻ കേന്ദ്രങ്ങൾ വഴി സഭ നിർവ്വഹിച്ചെങ്കിലേ പറ്റുകയുള്ളൂ."[2]

രണ്ടു പിതാക്കന്മാരും മിഷൻ പ്രവർത്തനങ്ങൾക്ക് നേതൃത്വം കൊടുക്കുക മാത്രമല്ല സഭയിലുടനീളം മിഷൻ ദർശന വെളിച്ചം പകരത്തക്കവിധം ഉൽബോധനങ്ങൾ നടത്തിപ്പോരുകയും ചെയ്തു. മാവേലിക്കര സെന്റ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്ററിലെ അവധിക്കാല പരിശീലനം ഉൾപ്പെടെയുള്ള പദ്ധതികളിലൂടെയും നാഷണൽ അസോസിയേഷൻ ഫോർ മിഷൻ സ്റ്റഡീസ് (NAMS) രൂപപ്പെടുത്തിയതിലൂടെയും അനേക പുസ്തകങ്ങളിലൂടെയും സുവിശേഷ പ്രസംഗങ്ങളിലൂടെയും ഒക്ക അഭി. ഒസ്താത്തിയോസ് തിരുമേനി ആ ദൗത്യമാണ് നിറവേറ്റിയത്. 'കേരളത്തിനു വെളിയിൽ മലങ്കരസഭയ്ക്ക് ഒരു ദൗത്യ നിർവ്വഹണം ആവശ്യമില്ലെന്നു ചിന്തിക്കുന്ന അവസ്ഥാ വിശേഷത്തിൽ നിന്നും ജനങ്ങളെ ഉൽബുദ്ധരാക്കുവാൻ സഭയ്ക്ക് സാധിക്കുമ്പോഴേ ബാഹ്യകേരളമിഷൻ വളരുകയുള്ളൂ'[3] എന്ന ബോധ്യത്തിൽ അഭി. തേവോദോസ്യോസ് തിരുമേനിയും 'മലങ്കരസഭാ' മാസികയിലും 'ഓർത്തഡോക്സ് യൂത്തിലും' ഒക്കെ പല ലേഖനങ്ങളും എഴുതുകയും ഇടവക സന്ദർശന സന്ദർഭങ്ങളിലും പ. സുന്നഹദോസ് ഉൾപ്പെടെയുള്ള ഉന്നതസമിതികളിലും ഇക്കാര്യം ഓർമ്മിപ്പിക്കുകയും ചെയ്തുപോന്നു. ഭിലായിൽ ആരംഭിച്ച മിഷൻ ഇൻസ്റ്റിറ്റ്യൂട്ട് മുന്നോട്ടു പോകാതെ വന്നപ്പോൾ അവിടെ ആരംഭിച്ച് പിന്നീട് നാഗപ്പൂരേക്കു മാറ്റി സ്ഥാപിക്കപ്പെട്ട സെന്റ് തോമസ് സെമിനാരിയിലും അനേക തവണ അതിരുകൾക്കപ്പുറത്തേക്കു ദൈവസ്നേഹം പങ്കുവയ്ക്കുവാൻ വന്ന് ഭാരതമണ്ണിൽ സഭയ്ക്ക് അടിസ്ഥാനമിട്ട മർത്തോമ്മാ ശ്ലീഹായോടു ബന്ധപ്പെടുത്തി തിരുമേനി തന്റെ മിഷൻ ദർശനം പങ്കുവയ്ക്കുന്നത് നേരിട്ടു കേൾക്കുവാൻ എനിക്കും അവസരം ലഭിച്ചിട്ടുള്ളതാണ്.

അതിരുകൾക്കപ്പുറത്തേക്കുള്ള സ്നേഹയാത്രയുടെ പ്രചോദനം ദൈവസ്നേഹമാണല്ലോ. പരിശുദ്ധ ത്രിത്വത്തിലെ പങ്കിടുന്ന സ്നേഹം വിവിധ സമുദായങ്ങളും മതങ്ങളും രാജ്യങ്ങളും സ്നേഹസാഹോദര്യത്തിൽ കഴിയുന്ന ഒരു വിശ്വകുടുംബ സൃഷ്ടിക്കുള്ള പ്രചോദനവും മാതൃകയുമായി അഭി. ഒസ്താത്തിയോസ് തിരുമേനി നിരന്തരം ഓർമ്മിപ്പിച്ചു. രണ്ടു പിതാക്കന്മാരും ക്രിസ്തുവിൽ ഈ ചരിത്രത്തിൽ വെളിപ്പെടുകയും ശ്ലീഹൻമാരിലൂടെ ലോകത്തിൽ വ്യാപിച്ചു തുടങ്ങുകയും ചെയ്ത സ്നേഹദൗത്യം തുടർന്നു കൊണ്ടുപോകാനുള്ള സഭയുടെ വിളിയും നിയോഗവും പഠിപ്പിച്ചുകൊണ്ടിരുന്നു.

'പരിശുദ്ധ മാർ തോമ്മാശ്ലീഹായേ ഓർക്കുമ്പോൾ' എന്ന തന്റെ ലേഖനത്തിൽ ആഴമായ ക്രിസ്തുബന്ധത്തിൽ നിന്നുകൊണ്ട് ശ്ലീഹായേപ്പോലെ സുവിശേഷ ദൗത്യം നിർവ്വഹിക്കുവാൻ പഠിപ്പിക്കുന്ന കൂട്ടത്തിൽ അഭി. തേവോദോസ്യോസ് തിരുമേനി രേഖപ്പെടുത്തുന്ന ഏതാനും വാചകങ്ങൾ ഇപ്രകാരമാണ്: "യേശു പുനരുത്ഥാനം ചെയ്ത ദിവസം മറ്റെല്ലാ അപ്പോസ്തോലന്മാരും പേടിച്ച് വിറച്ച് അകത്തിരിക്കുമ്പോൾ നമുക്കും അവനോടുകൂടെ മരിക്കാൻ പോകാമെന്നു ധൈര്യം പറഞ്ഞ മാർതോമ്മാശ്ലീഹായ്ക്ക് അകത്തിരിക്കാൻ സാധിച്ചില്ല.... ഞങ്ങൾ അനുഗമിച്ച ഗുരുനാഥനെ കൊന്നവർ എന്നെയും കൊല്ലട്ടെ എന്നു പറഞ്ഞ് പുറത്തിറങ്ങി നടക്കാൻ ധൈര്യം കാണിച്ച അസാമാന്യ ധൈര്യശാലിയാണ് മാർതോമാ ശ്ലീഹാ.... അദ്ദേഹത്തിന് കതകടച്ച് മുറിയിൽ ഇരിക്കാൻ സാധിക്കുകയില്ല. അദ്ദേഹത്തെ തടവിൽ വയ്ക്കുവാൻ സാധ്യമല്ല..... അതുകൊണ്ടാണ് ഏഷ്യാ ഭൂഖണ്ഡത്തിലേക്ക് ഒരു സ്വതന്ത്ര അന്വേഷകനായി, യേശുവിന്റെ സുവിശേഷ വാഹകനായി ഭാരതത്തിലേക്കു കടന്നു വന്നത്"[4] കേരളമാകുന്ന കൊച്ചുമുറിയിൽ ഒതുങ്ങിയിരിക്കാതെ പുറത്തേക്കിറങ്ങിയുള്ള വിശാലമായ ഒരു സ്നേഹദൗത്യത്തെക്കുറിച്ച് പഠിപ്പിച്ച രണ്ടു പിതാക്കൻമാരുടെയും നേതൃത്വത്തിൽ കേരളത്തിനു വെളിയിൽ സഭയ്ക്കുണ്ടായ മിഷൻ പ്രവർത്തനങ്ങളും കേന്ദ്രങ്ങളും പലതാണല്ലോ.

പൊതുവേ അതിരുകൾക്കപ്പുറത്തേക്കുള്ള സ്നേഹപ്രവാഹമാണ് മിഷൻ എന്നു പറയുന്നതിലുപരി കൃത്യമായി ദരിദ്രരുടെ മേഖലകളിലേക്ക് പ്രത്യേ

കിച്ച് അവഗണിക്കപ്പെടുന്ന ഗ്രാമങ്ങളിലേക്ക് ഇറങ്ങേണ്ടതിന്റെ ആവശ്യം രണ്ടു പേരും എടുത്തുപറയുന്നുണ്ട്. ഇനിയും വേണ്ട രീതിയിൽ സാക്ഷരത ലഭിച്ചിട്ടില്ലാത്ത ഗ്രാമങ്ങളിലേക്കു പോയി വിദ്യാഭ്യാസം നൽകുന്നതു വഴി അവർ അകപ്പെട്ടിരിക്കുന്ന ചൂഷിത ഘടനയെക്കുറിച്ച് അവർ ബോദ്ധ്യപ്പെടുകയും തൽഫലമായി നീതിക്കും സ്വാതന്ത്ര്യത്തിനുമുള്ള പരിശ്രമങ്ങൾ ചൂഷണത്തിന് ഇരയാകുന്നവരുടെ ഭാഗത്തു നിന്നു തന്നെ ശക്തിയാർജ്ജിക്കുകയും ചെയ്യുന്നതിനെ സംബന്ധിച്ച് നീതിയുടെ പ്രവാചകനായ ഒസ്താത്തിയോസ് തിരുമേനി പഠിപ്പിച്ചു. ഇങ്ങനെ രാജ്യത്തുടനീളം പ്രത്യേകിച്ച് തള്ളപ്പെടുന്ന ഗ്രാമങ്ങളിലെ ദരിദ്രരുടെ ഇടയിൽ വിദ്യാവെളിച്ചം പകരുന്ന വിദ്യാഭ്യാസമിഷൻ പ്രാവർത്തികമാക്കുകയായിരുന്നല്ലോ അഭി. തേവോദോസ്യോസ് തിരുമേനി ചെയ്തത്. ഗ്രാമങ്ങളിലേക്കു പോകാനുള്ള മക്കദോന്യൻ വിളികേൾപ്പിച്ച തിരുമേനിയുടെ ഏതാനും വാചകങ്ങൾ ഉദ്ധരിക്കുന്നത് ഇവിടെ പ്രസക്തമാകും: "ബാഹ്യകേരള ഭദ്രാസന വികസനത്തോടെ നമ്മുടെ പുരാതന സഭ ഭാരതത്തിലെ പ്രമുഖ നഗരങ്ങളിലെല്ലാം പള്ളികളും ആരാധനകളും ക്രമീകരിച്ചു കഴിഞ്ഞു. ഭാരതത്തിലെ ജനലക്ഷങ്ങൾ ജീവിക്കുന്ന ഗ്രാമങ്ങളിലേക്ക് നാം ഇനി കടക്കണം. ഈ മിഷൻ പരിശീലനം നേടി ഓരോ ഗ്രാമങ്ങളിലും പോയി താമസിച്ച് ഗ്രാമക്കാരോട് താദാത്മ്യം പ്രാപിച്ച് സേവനത്തിലൂടെ ക്രിസ്തുവിന്റെ സ്നേഹത്തെ അവർക്കു കാണിച്ചു കൊടുക്കുന്ന പ്രവർത്തകരുണ്ടാകണം. ഗ്രാമസേവനത്തിന് ആശ്രമസ്ഥരേ ആകാവു എന്നില്ല. വിവാഹിതർ കുടുംബമായി ഗ്രാമത്തിൽ താമസിച്ച് പ്രവർത്തിക്കുന്നത് കൂടുതൽ സൗകര്യമാകും. ഇതിനൊക്കെ ആളുണ്ടാകണം. ഭിലായിയുടെ ഈ മക്കദോന്യൻ വിളി ആരു കേൾക്കും? ആരു പോകും?"[5] ഇറ്റാർസിക്കടുത്തുള്ള മക്കോഡിയാ മിഷനിലൂടെ അതീവ ശോച്യാവസ്ഥയിൽ കഴിഞ്ഞിരുന്ന ഗ്രാമങ്ങളിലാണ് അനേകായിരങ്ങളുടെ ആരോഗ്യനിലയും വിദ്യാഭ്യാസനിലയും മെച്ചപ്പെടുത്തുവാൻ തിരുമേനിയുടെ നേതൃത്വത്തിൽ സാധ്യമായതെന്ന് നന്ദിയോടെ ഓർക്കാം.

മാമ്മോദീസാ നൽകി സഭയിലേക്കു കൂടുതലായി ആളെ ചേർക്കുക എന്നത് രണ്ടു പിതാക്കന്മാരുടെയും മിഷൻ ദർശനത്തിൽ പ്രധാനമല്ലായിരുന്നു. സ്നേഹത്തിന്റെ പങ്കുവയ്ക്കലിനെ കുറിച്ച് പഠിപ്പിക്കുമ്പോൾ ക്രിസ്തുവിനെയും പങ്കുവയ്ക്കുന്നതിനെക്കുറിച്ച് ഇവർ ഓർമ്മിപ്പിച്ചു. ക്രിസ്തേതരർ ആരെങ്കിലും മാമോദീസാ സ്വീകരിച്ചു സഭയോടു ചേരുവാൻ ആഗ്രഹിച്ചാൽ അവർക്കതു നിഷേധിക്കരുതുമെന്നാണ് ഇവരുടെ ചിന്ത.

സത്യമായ മിഷൻ ദർശനം ഉള്ളിടത്ത് ലാളിത്യവിചാരവും ഒപ്പമുണ്ടാകും. അഭി. പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയിലും പക്കൻഹാം വാൽഷ് തിരുമേനിയിലും മദർ തെരേസായിലും ഒക്കെ കണ്ട ഈ സമ്മോഹന സമ്മേളനം അഭിവന്ദ്യരായ ഗീവറുഗീസ് മാർഒസ്താത്തിയോസ് തിരുമേനിയുടെയും തേവോദോസ്യോസ് തിരുമേനിയുടെയും ചിന്തകളിലും ജീവിതങ്ങളിലും നന്നായി പ്രതിഫലിച്ചിരുന്നു. ഈ രണ്ടു പിതാക്കന്മാരും താമസിച്ചിരുന്ന മുറികളിൽ പല പ്രാവശ്യം കയറിയിട്ടുള്ള ആളെന്ന നിലയിൽ ഇക്കാര്യം അടുത്തറിയാൻ കഴിഞ്ഞിട്ടുള്ളതാണ്. താമസ കാര്യത്തിൻ മാത്രമല്ല ജീവതത്തിന്റെ സമസ്തമേഖലകളിലും തങ്ങൾ ഉയർത്തിപ്പിടിച്ച ജീവിത ലാളിത്യത്തിന്റെ ആദർശം ഇവർ പ്രാവർത്തികമാക്കാൻ ശ്രമിച്ചിരുന്നു. അഭി. ഒസ്താത്തിയോസ് തിരുമേനി ആർഭാടം പാപമാണെന്നും ദരിദ്രരോടു പങ്കുവയ്ക്കാതെ പണം കൂട്ടി വയ്ക്കുന്നതും ധൂർത്തിനും ആർഭാടത്തിനും ചിലവിടുന്നതും കൊള്ളയാണെന്നു പഠിപ്പിച്ചതും നമുക്കറിയാം. സ്വാർത്ഥതയും ലാഭേച്ഛയും വർദ്ധിപ്പിക്കുന്ന മുതലാളിത്ത വ്യവസ്ഥിതിയോടുള്ള എതിർപ്പ് ഒസ്താത്തിയോസ് തിരുമേനി ശക്തമായി പ്രകടിപ്പിച്ചത് മിഷനോടുള്ള പ്രതിബദ്ധതയുടെ ഭാഗമായിട്ടുകൂടെ ആണ്. 1993 ഏപ്രിലിലെ ഓർത്തഡോക്സു യൂത്തിൽ അഭി. തേവോദോസ്യോസ് തിരുമേനി ഇങ്ങനെയെഴുതി: "ധാർമ്മിക മൂല്യങ്ങൾക്കും ക്രിസ്തീയ ജീവിത തത്വസംഹിതകൾക്കും വില യിടിഞ്ഞുകൊണ്ടിരിക്കുന്ന ഒരു ലോകത്തിലാണ് നാമിന്ന് ജിവിക്കുന്നത്. ഏതൊരു പ്രവൃത്തിയുടെയും മാനദണ്ഡം പണമായിത്തീർന്നിരിക്കുന്ന ആധുനിക ലോകത്തിൽ സത്യത്തിനും നീതിക്കും ആത്മാർത്ഥതയ്ക്കും സ്നേഹത്തിനുമെല്ലാം സ്ഥാനം നഷ്ടപ്പെട്ടുകഴിഞ്ഞിരിക്കുന്നു." ഇതേ തുടർന്ന് തിരുമേനി പ്രത്യാശ പകർന്നുകൊണ്ടു പറയുന്നത് ഇതേ സാഹചര്യത്തിൽ രണ്ടായിരം വർഷങ്ങൾക്കു മുമ്പ് ദൈവ സ്നേഹത്തിന്റെ സദ്വാർത്ത അറിയിച്ചു കൊണ്ടു ഇറങ്ങി വന്ന യേശുവിനെ നോക്കുവാനാണ്.





അഭി. ഡോ. ജോസഫ് മാർദിവന്നാസ്യോസ് തിരുമേനി എഴുതി പ്രസിദ്ധീകരിച്ച Hand Book On Mission Studies എന്ന ശ്രദ്ധേയമായ പുസ്തകത്തിൽ ഈ രണ്ടുപിതാക്കന്മാരുടെയുൾപ്പെടെ പലരുടെയും മിഷൻ ദർശനങ്ങളും പൊതുവായി ഓർത്തഡോക്സ് മിഷൻ വീക്ഷണവും നന്നായി പ്രതിപാദിച്ചിട്ടുള്ളതാണ്.

മിഷൻ ദർശനം പകരുകയും പ്രാവർത്തികമാക്കുകയും ചെയ്ത ഇങ്ങനെയുള്ള ശ്രേഷ്ഠ വ്യക്തിത്വങ്ങളുടെ വെളിച്ചത്തിൽ ചില സാദ്ധ്യതകളിലേക്ക് മുന്നോട്ട് ഒന്നെത്തിനോക്കി ചില കാര്യങ്ങൾ കുറിക്കട്ടെ:

എല്ലാ ഭദ്രാസനങ്ങളിലും ഇടവകേതര സ്നേഹ ശുശ്രൂഷകളെ ഏകോപിപ്പിച്ച് നേതൃത്വം കൊടുക്കാൻ പൂർണ്ണസമയം പ്രവർത്തിക്കുന്ന ഒരു വൈദികൻ (മിഷൻ ഡയറക്ടർ) നിയോഗിക്കപ്പെടണം.

അവധിക്കാല മിഷൻ വേദപഠനങ്ങൾ വിദ്യാർത്ഥികൾക്കായി ഓരോ പ്രദേശത്തും അല്ലെങ്കിൽ ഓരോ ഭദ്രാസന അടിസ്ഥാനത്തിലെങ്കിലും നടത്തുക. സഭയുടെ ഇന്റർനാഷണൽ അസോസിയേഷൻ ഫോർ മിഷൻ സ്റ്റഡീസും (INAMS) ആയി യോജിച്ച് ഇതു പ്രായോഗികമാക്കാം.

സഭയുടെ വിവിധ മിഷൻ പ്രവർത്തനങ്ങളിൽ പങ്കുചേരാൻ വിദ്യാർത്ഥികൾക്കും യുവാക്കൾക്കുംഏതാനും ദിവസത്തേക്കെങ്കിലും വേദിയൊരുക്കുക. അങ്ങനെയുള്ള സന്നദ്ധസേവനം പൂർത്തീകരിക്കുന്നവർക്കു സർട്ടിഫിക്കേറ്റ് നൽകുകയും അവരെ അതാതു ആത്മീയ സംഘടനകളിൽ ആദരിക്കുകയും ചെയ്യുക.

ഏതാനു മാസത്തേക്കോ വർഷത്തേക്കോ സന്നദ്ധസേവനം നൽകാൻ മനസ്സുള്ളവർക്കും പൂർണ്ണസമയം അങ്ങനെ ചെയ്യാൻ സാധിക്കുന്നവർക്കും പ്രവർത്തിക്കാനുള്ള അവസരങ്ങൾ ഉണ്ടാക്കി അതിനുപറ്റുന്ന മേഖലകളിലേക്കു

നയിക്കുക.

വിവിധ സംസ്ഥാനങ്ങളിലെ പ്രത്യേകിച്ച് കേരളത്തിലെ അതിഥി തൊഴിലാളികളുടെ ക്ഷേമം ഉറപ്പാക്കുകയും ആത്മീയ ധാർമ്മിക വെളിച്ചം അവർക്കു പകരുകയും ചെയ്യുന്ന പ്രവർത്തനങ്ങൾ പ്രാദേശിക തലങ്ങളിൽ നടത്താൻ ഇടവകകളെ പ്രചോദിപ്പിക്കുക.

നഗരങ്ങളിൽ നിലവിലുള്ള സ്കൂളുകളിൽ നിന്നുണ്ടാകുന്ന ആദായം അവഗണിക്കപ്പെടുന്ന ഗ്രാമങ്ങളിലെ വിദ്യാർത്ഥികൾക്ക് സമുന്നത വിദ്യാഭ്യാസം നൽകാനായി വേർതിരിച്ച് പ്രവർത്തനങ്ങൾ തുടങ്ങുക.

ഇതര സഭകളോടും മതങ്ങളോടും ഒക്കെ സഹകരിച്ച് ദുഃഖ ദുരിതങ്ങളെ അകറ്റുന്ന കർമ്മപദ്ധതികൾ രൂപപ്പെടുത്തുക.

വർഗ്ഗീയതയുടെ ഇരുളു വ്യാപിക്കുന്ന പശ്ചാത്തലത്തിൽ വിവിധ മതാനുയായികൾ തമ്മിൽ സൗഹൃദം വളർത്തുന്ന സംഗമങ്ങളും സംവാദങ്ങളും ഒരുമിച്ചുള്ള കർമ്മപദ്ധതികളും സംഘടിപ്പിക്കുക.

തീരശോഷണവും പ്രളയകെടുതികളും ആഗോളതാപനവും ഒക്കെ വർദ്ധിക്കുന്ന സാഹചര്യത്തിൽ ദീർഘവീക്ഷണത്തോടെ ആരോഗ്യകരമായ പ്രകൃതിക്കായി ലോകത്തിൽ നടക്കുന്ന പ്രവർത്തനങ്ങളെ പ്രചരിപ്പിക്കുകയും 'എക്കോ നീതി'ക്കായി തീക്ഷ്ണതയോടെ കൈകോർത്തു പ്രവർത്തിക്കുകയും ചെയ്‌വാനായി ഒരു ഹരിതകർമ്മ ദൗത്യസംഘം രൂപപ്പെടുത്തുക.

യേശുവിനോടു ബന്ധപ്പെട്ടു ലഭിക്കുന്ന സ്വാതന്ത്ര്യവും സന്തോഷവും സാക്ഷാത്കാരവും പങ്കുവയ്ക്കാൻ താല്പര്യവും സമർപ്പണവുമുള്ളവരെ ആ വിധത്തിൽ പ്രോത്സാഹിപ്പിക്കുക.

വിഭാഗീയതകളും സംഘർഷങ്ങളും അതിജീവിക്കാനും സമാധാനവും സ്നേഹവും കൈവരിക്കാനും ഉദ്ദേശിച്ചുള്ള മിഷന്റെ വിവിധങ്ങളായ പദ്ധതികൾ ആവിഷ്ക്കരിക്കുക.

മിഷനെക്കുറിച്ച് ഏറ്റവുമധികം എഴുതുകയും പഠിപ്പിക്കുകയും ചെയ്ത അഭി. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ മിഷൻ ദർശനം പങ്കുവയ്ക്കുന്ന 'ഭൂവിലാശേഷം','സുവിശേഷ ദൗത്യവും സ്ഥിതിസമത്വവും' തുടങ്ങിയ ഏതാനും പുസ്തകങ്ങളെ അടിസ്ഥാനമാക്കി വിവിധ ആത്മീയ സംഘടനകൾ പരീക്ഷകൾ നടത്തി വിജയിക്കുന്നവർക്ക് ആകർഷകമായ സമ്മാനങ്ങൾ നൽകുക.

വിവിധ സഭകളുടെ ഇന്ത്യയിലും വിദേശത്തുമുള്ള മിഷൻ കേന്ദ്രങ്ങളും പ്രവർത്തനങ്ങളും അടുത്തറിയാനും പ്രചോദനം ഉൾക്കൊള്ളാനും മിഷൻ താല്പര്യമുള്ള സഭാംഗങ്ങൾക്കു അവസരം ഉണ്ടാക്കുക.

സഭയുടെ പൊതുവേയും പ്രത്യേകിച്ച് ഇടവകകളുടെയും ദുർവ്യയങ്ങളും ആർഭാടങ്ങളും കുറച്ച് ക്രിയാത്മകമായി സ്നേഹശുശ്രൂഷകൾ നടത്തുവാനായി സമയവും ഊർജ്ജവും പണവും വേർതിരിക്കുക.

പൂർണ്ണസമയം സഭയുടെ മിഷൻ കേന്ദ്രങ്ങളിലോ ഇടവേകതര സ്നേഹ ശുശ്രൂഷകളിലോ ആയിരിക്കുന്നവരെക്കൊണ്ടു ആത്മീയ സംഘടനകളിലും ഇടവകയുടെ യോഗങ്ങളിലും വൈദികയോഗങ്ങളിലും ഒക്കെ പ്രസംഗിപ്പിക്കുകയും ക്ലാസ്സുകൾ എടുപ്പിക്കുകയും ചെയ്യുക.

ക്രിസ്തു തുടങ്ങി വച്ച ദൈവരാജ്യത്തിന്റെ സ്നേഹശുശ്രൂഷ ലോകത്തിൽ വ്യാപിപ്പിക്കാൻ പരിശുദ്ധാത്മ ശക്തി സമൃദ്ധമായി സ്വീകരിക്കാൻ ഒരുങ്ങാം.

Endnotes

1. മാർ ഒസ്ത്താത്തിയോസ്, 'ഭൂവിലശേഷം', മാവേലിക്കര: സെന്റ് പോൾസ് ബുക്ക് ഡിപ്പോ, 1983 p.19
2. തോമസ് നീലാർമഠം, 'സ്തേഫാനോസ് മാർ തേവോദോസ്യോസ്: മനുഷ്യസേവനത്തിലേക്കുള്ള മഹാപ്രയാണം'. ഭിലായി: 2006 p. 309
3. മാർ തേവോദോസ്യോസ്, ഓർത്തഡോക്സ് യൂത്ത്, 1988 ഡിസംബർ.
4. 'സ്തെഫാനോസ് മാർ തേവോദോസ്യോസ്, മനുഷ്യസേവനത്തിലേക്കുള്ള മഹാപ്രയാണം', p.281, 282
5. മലങ്കരസഭ, ഫെബ്രുവരി, 1975.





## ചെങ്ങന്നൂർ ഭദ്രാസന മെത്രാപ്പോലീത്തായായി ഡോ. മാത്യൂസ് മാർ തീമോത്തിയോസ് ചുമതലയേറ്റു

തിരുവല്ല: ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ ദ്വിതീയ മെത്രാപ്പോലീത്തായായി ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്ത ചുമതലയേറ്റു. സഭയുടെ സീനിയർ മെത്രാപ്പോലീത്താ കുറിയാക്കോസ് മാർ ക്ലിമ്മീസിന്റെ സാന്നിധ്യത്തിലും നേതൃത്വത്തിലും മാർ തീമോത്തിയോസിനെ അരമനയിൽ നിന്നും ബഥേൽ അരമനപ്പള്ളിയിലേക്ക് ആനയിക്കുകയും ധൂപ പ്രാർത്ഥന നടത്തുകയും ചെയ്തു. തുടർന്ന് മാർ ക്ലിമ്മീസ് പരിശുദ്ധ കാതോലിക്കാ ബാവായുടെ കല്പന വായിച്ചു. മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ രജിസ്റ്ററിൽ ഔദ്യോഗികമായി ഒപ്പു വച്ച് ഭദ്രാസന ചുമതല ഏറ്റെടുത്തു. മാർ ക്ലിമ്മീസ് ഹാരമണിയിച്ച് അഭിനന്ദിച്ചു.

## ഡ്രഗ്ഗ്സിറ്റ് പദ്ധതി: പരിശീലകരെ ക്ഷണിക്കുന്നു

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയുടെ ആഭിമുഖ്യത്തിൽ സംഘടിപ്പിക്കുന്ന ത്രിവത്സര മദ്യ - മയക്കുമരുന്ന് പ്രതിരോധ പ്രവർത്തനമായ ഡ്രഗ്സിറ്റ് പദ്ധതിയിലേക്ക് സന്നദ്ധ പ്രവർത്തകരേയും പരിശീലകരേയും ക്ഷണിക്കുന്നു. ലഹരിമുക്ത സഭ, ലഹരിമുക്ത സമൂഹം എന്ന വിഷയം ആസ്പദമാക്കി അടുത്ത മൂന്നു വർഷങ്ങളിൽ ദേവാലയങ്ങൾ, വിദ്യാഭ്യാസ സ്ഥാപനങ്ങൾ, യുവജന - വനിതാ സംഘടനകൾ എന്നിവയുടെ സഹകരണത്തോടെ ബോധവൽക്കരണ - പ്രായോഗിക പ്രവർത്തനങ്ങളാണ് നടത്തുവാൻ പദ്ധതിയിടുന്നത്.

അദ്ധ്യാപകർ, ആരോഗ്യപ്രവർത്തകർ, സാമൂഹ്യപ്രവർത്തകർ, റിട്ടയർ ചെയ്ത ഉദ്യോഗസ്ഥർ, യുവതീയുവാക്കൾ എന്നിവരെയാണ് ഭദ്രാസന - ജില്ലാടിസ്ഥാനത്തിൽ പരിശീലിപ്പിക്കുന്നത് താല്പര്യമുള്ളവർ നവംബർ 20നു മുമ്പ്ബന്ധപ്പെടുക. ദിവ്യബോധനം, പ്രത്യാശാ കൗൺസലിംഗ് കോഴ്സുകൾ പൂർത്തിയാക്കിവർക്കും മുൻഗണന.

കൂടുതൽ വിവരങ്ങൾക്ക്

ഡപ്യൂട്ടി സെക്രട്ടറി, മാനവ ശാക്തീകരണ വിഭാഗം, മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ, ദേവലോകം, കോട്ടയം, പിൻ: 686004

**ഫോൺ/വാട്ട്സ്ആപ്പ് 9496655461**

**ഇ.മെയിൽ: hrm@mosc.in**



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




വചനതീർത്ഥം

# “നല്ല ഇടയനായ ക്രിസ്തുവിൽ നമ്മെ പ്രതിഷ്ഠിക്കാം”

## ഹൂദോശ് ഈത്തോ ഞായർ

(വി. യോഹന്നാൻ 10:22–42)



**ഫിലിപ്പോസ് റമ്പാൻ**

(ജ്യോതിസ് ആശ്രമം, അബു റോഡ്)

പരിശുദ്ധ സഭയുടെ ആരാധന വർഷത്തെ വിവിധ കാലങ്ങളായി വിഭജിക്കുന്നതിൽ ഒന്നാമത്തെ കാലഘട്ടമായ അറിയിപ്പിന്റെ കാലത്തിലെ രണ്ടാമത്തെ ഞായറാഴ്ച ഹൂദോസ് ഈത്തോ ഞായർ സഭയുടെ സമർപ്പണത്തിന്റെ പെരുന്നാൾ ദിനം ആണ്. ഹനൂക്കാ പെരുന്നാൾ എന്ന് യഹൂദന്മാർ ഈ പെരുന്നാളിനെ വിളിക്കുന്നു. എട്ടു ദിവസം നീണ്ടുനിൽക്കുന്ന യഹൂദന്മാരുടെ ഈ പെരുന്നാൾ കൂടാരപ്പെരുന്നാളിനു ശേഷം ഏകദേശം മൂന്നുമാസം കഴിഞ്ഞാണ്. ഹനൂക്കാ എന്നറിയപ്പെടുന്ന ഈ പെരുന്നാൾ പ്രകാശത്തിന്റെ പെരുന്നാൾ (festival of lights) എന്നുകൂടി അറിയപ്പെടുന്നു. ഈ കാലഘട്ടം പ്രകാശത്തിന്റെ നാളുകൾ എന്നും അറിയപ്പെടുന്നു. ഈ ദിവസങ്ങളിൽ യഹൂദന്മാർ അവരുടെ ഭവനങ്ങളിൽ എല്ലായിടത്തും ദീപങ്ങൾ തെളിയിക്കും. പ്രകാശം അവരുടെ തിരിച്ചുവരവിന്റെയും സ്വാതന്ത്ര്യത്തിന്റെയും പ്രതീകമാണ്.

സിറിയൻ രാജാവായ അന്ത്യോക്കസ് എപ്പിഫാനസ് ബി. സി. 169-ൽ യെരുശലേം നഗരവും ദേവാലയവും കീഴടക്കുകയും, ദേവാലയത്തിൽ യഹൂദന്മാർക്ക് നിഷിദ്ധമായിരുന്ന പന്നിയെ ബലിയർപ്പിച്ച് ദേവാലയം അശുദ്ധമാക്കി. അവിടെ സീയൂസ് ദേവന്റെ പ്രതിമ ആരാധനയ്ക്കായി സ്ഥാപിച്ചു. എന്നാൽ ബി. സി. 165-നോട് അടുത്ത് യഹൂദാ നേതാക്കന്മാരായ യൂദാസ് മക്കാബിയരുടെ നേതൃത്വത്തിൽ യഹൂദന്മാർ എല്ലാ ശത്രുക്കളെയും തോല്പിച്ച് യെരുശലേം ദേവാലയം തിരിച്ചെടുത്ത് പുനരുദ്ധരിച്ച് ശുദ്ധീകരിച്ച് പ്രതിഷ്ഠിച്ചു. ഇത് യഹൂദന്മാരെ സംബന്ധിച്ച് വളരെ സന്തോഷത്തിന്റെ നിമിഷങ്ങൾ ആയിരുന്നു. ഈ ഒരു തിരിച്ചുവരവിനെ ഓർത്തും, യഹൂദന്മാർ ദേവാലയം പുനരുദ്ധരിച്ച് പ്രതിഷ്ഠിച്ച ദിവസം എന്ന നിലയിലും പ്രതിഷ്ഠാപെരുന്നാൾ എല്ലാ വർഷവും ആചരിക്കുന്നു. ഇതിന്റെ അടിസ്ഥാനത്തിലാണ് പരിശുദ്ധ സഭയും അതിന്റെ പ്രതിഷ്ഠാ പെരുന്നാൾ ആയി ഹൂദോസ് ഈത്തോ പെരുന്നാൾ ആഘോഷിക്കുന്നത്. തങ്ങളുടെ ആരാധനാ ജീവിതത്തിന്റെ കേന്ദ്രബിന്ദുവായ ദേവാലയത്തിന്റെ പോരായ്മ പരിഹരിച്ച് പുനഃപ്രതിഷ്ഠയ്ക്ക് വിധേയമാക്കിയതുപോലെ ഓരോ വിശ്വാസിയും തന്റെ ശരീരമാകുന്ന ആലയത്തെയും, ആ ആലയങ്ങൾ ഉൾപ്പെടുന്ന ക്രിസ്തുവിന്റെ ശരീരമായ പരിശുദ്ധ സഭയെയും നവീകരിച്ച് പുനഃപ്രതിഷ്ഠിക്കുവാനുള്ള സന്ദർഭം ആണ് ഹൂദോസ് ഈത്തോ ദിനം.

### ഹൂദോസ് ഈത്തോ: പ്രതിഷ്ഠയുടെ ദിനം

പരിശുദ്ധ സഭയുടെ ആരാധനാജീവിതത്തിൽ, വിശുദ്ധ മാമോദീസായിലൂടെയും, വി. മൂറോൻ അഭിഷേകത്തിലൂടെയും ശുദ്ധീകരിക്കപ്പെട്ട ഒരു വിശ്വാസി വി. കുർബാന അനുഭവത്തിലൂടെ പ്രതിഷ്ഠിക്കപ്പെടുന്നു. ഒരു വിശ്വാസിയെ സംബന്ധിച്ച് ഓരോ കുമ്പസാരവും ഓരോ ശുദ്ധീകരണവും ഓരോ കുർബാന അനുഭവവും ഓരോ പുനഃപ്രതിഷ്ഠയുമാണ്. ശുദ്ധീകരണവും പ്രതിഷ്ഠയും അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. വി. കൂദാശാജീവിതത്തിലും ഇതുതന്നെയാണ് നടക്കുന്നത്. വി. കൂദാശകളിൽ ശുദ്ധീകരണത്തിന്റെയും പ്രതിഷ്ഠയുടെയും ശുശ്രൂഷകളാണ് നടക്കുന്നത്. ക്രൈസ്തവ ജീവിതം എന്നു പറയുന്നത് കൗദാശിക ജീവിതം ആണ്. ആയതിനാൽ ആരാധനാ വർഷത്തിന്റെ ആദ്യത്തെ രണ്ടാഴ്ചകൾ ശുദ്ധീകരണത്തിനും (കൂദോശ് ഈത്തോ) സമർപ്പണത്തിനും (കൂദോശ് ഈത്തോ) വേണ്ടി പ്രത്യേകമായി വേർതിരിച്ചിരിക്കുന്നു.

മോശ യഹോവയായ ദൈവത്തിന്റെ നിർദ്ദേശമനുസരിച്ച് ജനത്തെ ശുദ്ധീകരിച്ചതിനുശേഷം സീനായ് മലയിൽ കൽപ്പനകൾ സ്വീകരിപ്പാനെത്തുന്നു. എന്നാൽ മോശ സീനായ് മലയിൽ നിന്ന് ഇറങ്ങിവരുവാൻ താമസിക്കുന്നു എന്ന് മനസ്സിലാക്കിയ ജനം അഹരോനെ നിർബന്ധിച്ച് കാളക്കുട്ടിയെ ഉണ്ടാക്കി, അവർ അതിനെ നമസ്കരിക്കുന്നു. എന്നാൽ സീനായ് മലയിൽനിന്ന് ഇറങ്ങി വന്ന മോശ ഈ കാഴ്ച കാണുമ്പോൾ ഒന്നാം കല്പന ലംഘിച്ചവരെ ഉന്മൂലനം ചെയ്ത് ജനത്തെ വീണ്ടും ശുദ്ധീകരിച്ച് പ്രതിഷ്ഠിക്കുന്നു. തുടർന്നും ഈ ശുദ്ധീകരണവും പ്രതിഷ്ഠയും പിന്നീട് പല അവസരങ്ങളിലും നടക്കുന്നുണ്ട്. യെരുശലേം ദേവാലയം പണിത് ശുദ്ധീകരിച്ച് പ്രതിഷ്ഠിക്കപ്പെടുന്നു. പ്രവാസകാലത്തിന് ശേഷം ദേവാലയത്തിന്റെ പുനരുദ്ധാരണം നടക്കുകയും വീണ്ടും അത് പുനഃപ്രതിഷ്ഠിക്കുകയും ചെയ്യുന്നതായി പഴയനിയമത്തിൽ കാണുന്നു ഇതിനെ തുടർന്ന് എല്ലാ വർഷവും ഈ സംഭവം ഓർക്കുകയും അതിനെ പ്രതിഷ്ഠാപെരുന്നാൾ ആയി ആഘോഷിക്കുകയും ചെയ്യുന്നതായി ഈ ദിവസങ്ങളിലെ വി. ഏവൻഗേലിയോൻ ഭാഗങ്ങളിൽ നാം വായിക്കുന്നു. പ്രതിഷ്ഠാപെരുന്നാളിൽ കർത്താവ് ദേവാലയത്തിൽ ശലോമോന്റെ മണ്ഡപത്തിൽ നടന്നുകൊണ്ടിരിക്കുമ്പോൾ യഹൂദന്മാർ അവന്റെ അടുക്കൽ വന്ന് അവനോടു തർക്കിക്കുന്നു. അതിനു മറുപടിയായി “ഞാനും പിതാവും ഒന്നാകുന്നു എന്ന് കർത്താവ് അവർക്ക് വെളിപ്പെടുത്തി കൊടുക്കുന്നു. നാം ആകുന്ന ഓരോ ദേവാലയങ്ങളെയും നമുക്ക് ശുദ്ധീകരിച്ച് പ്രതിഷ്ഠിക്കാം.” നിങ്ങൾ ദൈവത്തിന്റെ മന്ദിരമെന്നും ദൈവത്തിന്റെ ആത്മാവ് നിങ്ങളിൽ വസിക്കുന്നു എന്നും നിങ്ങൾ അറിയുന്നില്ലയോ. ദൈവത്തിന്റെ മന്ദിരം നശിപ്പിക്കുന്നവനെ ദൈവം നശിപ്പിക്കും. ദൈവത്തിന്റെ മന്ദിരം വിശുദ്ധമല്ലോ. നിങ്ങളും അങ്ങനെ തന്നെ (1 കോരി. 3:16,17). അതിനാൽ വിശുദ്ധമായ നമ്മുടെ ശരീരമാകുന്ന ആലയത്തെ ദൈവഹിത പൂർത്തീകരണത്തിനായി നമുക്ക് പ്രതിഷ്ഠിക്കാം.

ഇന്നത്തെ വി. ഏവൻഗേലിയോൻ ഭാഗം വി. യോഹ. 10:22-42. യഹൂദന്മാരുടെ പ്രതിഷ്ഠോത്സവ പെരുന്നാളിന്റെ കാലഘട്ടത്തിൽ യേശുതമ്പുരാൻ പെരുന്നാളിൽ പങ്കെടുക്കുവാനായി യെരുശലേം ദേവാലയത്തിൽ പോകുന്നു. ഈ സമയം യഹൂദന്മാർ യേശുതമ്പുരാന്റെ ചുറ്റും കൂടി. ഞങ്ങൾ കാത്തിരിക്കുന്ന മ്ശിഹാ ആണോ നീ. അതോ ഞങ്ങൾ മറ്റൊരാൾക്കായി കാത്തിരിക്കണോ? യേശുതമ്പുരാൻ അതിനു നൽകുന്ന മറുപടി, “എന്റെ പിതാവിന്റെ നാമത്തിൽ ഞാൻ ചെയ്യുന്ന പ്രവർത്തികൾ എനിക്ക് സാക്ഷ്യം ആണ് ഞാൻ മശിഹാ ആണോ അല്ലയോ എന്നുള്ളതിന്.” ഇതു മനസ്സിലാക്കുവാൻ സാധിക്കുന്നത് ഇടയനായ ക്രിസ്തുവിന്റെ തണലിൽ കഴിയുന്ന ആടുകൾക്കു മാത്രമാണ്. പഴയനിയമത്തിൽ വിശ്വാസികളും ദൈവവും തമ്മിലുള്ള ബന്ധം ആട്ടിടയനും ആടുകളും തമ്മിലുള്ള ബന്ധം പോലെയാകുന്നു. “യഹോവ എന്റെ ഇടയനാകുന്നു.” (സങ്കീ. 23:1) ഈ ആടുകൾ എങ്ങനെ ഉള്ളവർ ആയിരിക്കണം എന്ന് ഇന്നത്തെ വേദഭാഗം നമ്മെ പഠിപ്പിക്കുന്നു.

### ക്രിസ്തുവാകുന്ന ഇടയന്റെ സംരക്ഷണയിൽ കഴിയുന്നവർ

ഞാനും പിതാനും ഒന്നാകുന്നു എന്ന് പറയുന്നതുപോലെ സഭാവിശ്വാസികളായ നാം ക്രിസ്തുവാകുന്ന നല്ല ഇടയന്റെ സംരക്ഷണവലയിൽ കഴിയേണ്ടവരാണ്. “എന്റെ ആടുകൾ എന്റെ ശബ്ദം കേൾക്കുന്നു. ഞാൻ അവയെ അറിയുകയും, അവ എന്നെ അനുഗമിക്കുകയും ചെയ്യുന്നു. (യോഹ 10:27). ക്രിസ്തുവാകുന്ന ഇടയന്റെ സംരക്ഷണയിൽ കഴിയുമ്പോൾ ജീവിതത്തിൽ ഏതു പ്രതിസന്ധികൾ ഉണ്ടായാലും അവയിൽ നാം തളർന്നുപോകാൻ പാടില്ല. ഇവിടെ ഇടയനും ആടുകളും തമ്മിലുള്ള ആ ബന്ധത്തെയാണ് കാണിക്കുന്നത്. വി. മാമോദീസായിലൂടെ ക്രിസ്തുവിനോടുകൂട്ടി ചേർക്കപ്പെട്ട ആ ബന്ധം മറ്റു കൂദാശകളിലൂടെയുള്ള സംബന്ധത്തിലൂടെ കൂടുതൽ ശക്തിപ്പെട്ടിരിക്കുന്നു. ആ ബന്ധത്തിന് വിള്ളൽ സംഭവിക്കുമ്പോൾ വി. കുമ്പസാരമാകുന്ന കൂദാശയിലൂടെ വീണ്ടും നാം കഴുകി വെടിപ്പാക്കി ക്രിസ്തുവിനോടു കൂട്ടിചേർക്കപ്പെടുന്നു. വി. കൂദാശയിലുള്ള സംബന്ധമാണ് നമ്മെ ക്രിസ്തുവാകുന്ന ഇടയ

നോടു കൂടുതൽ അടുപ്പിച്ച് നിർത്തുന്നത്. ഈ ഹൂദോസ് ഈത്തോ ദിനത്തിൽ കൂദാശ സംസർഗ്ഗത്തിലൂടെ ക്രിസ്തുവാകുന്ന നല്ല ഇടയന്റെ സംരക്ഷണവലയത്തിൽ നിലനിൽക്കുവാൻ നമുക്കു കഴിയട്ടെ.

### ആടുകൾ ഇടയന്റെ ശബ്ദം കേൾക്കുന്നവർ

ഇടയന്റെ സംരക്ഷണ വലയിൽ കഴിയുന്ന ആടുകൾ ഇടയന്റെ ശബ്ദം കേൾക്കുന്നവരായിരിക്കണം. ഞാൻ അവയെ അറിയുകയും അവ എന്നെ അനുഗമിക്കുകയും ചെയ്യുന്നു. നാം അവന്റെ ശബ്ദം കേട്ട് അവനെ അനുഗമിക്കേണ്ടവരാണ്. "എന്നെ അനുഗമിക്കുവാൻ ആഗ്രഹിക്കുന്നവർ തന്നെത്തന്നെ ത്യജിച്ച് തന്റെ ക്രൂശ് എടുത്തുകൊണ്ട് എന്നെ അനുഗമിക്കട്ടെ. ശബ്ദകോലാഹലങ്ങൾ നിറഞ്ഞ ഇന്നത്തെ ലോകത്തിൽ നാം ശാന്തമായി ദൈവസന്നിധിയിൽ സമയം ചിലവഴിക്കുമ്പോൾ അവന്റെ ശബ്ദം കേൾക്കുവാൻ നമുക്ക് സംഗതിയാകും. എന്നാൽ ഇന്നത്തെ ശാസ്ത്രസാങ്കേതിക വളർച്ചയുടെ ഫലമായി ഈ ലോകത്തിൽ മനുഷ്യന് അല്പം സമയം ശാന്തമായി സമയം ചിലവഴിക്കുവാൻ സാധിക്കാതെ പോകുന്നു. ശാന്തമായി ആ ഇടയന്റെ സന്നിധിയിൽ ഒന്നിരിക്കുമ്പോൾ നമുക്ക് നമ്മിലേക്കുതന്നെ ഒന്നു തിരിഞ്ഞുനോക്കുവാൻ സാധിക്കും. എന്നാൽ ഇന്നു മനുഷ്യൻ അവനവന്റെ കുറവുകളെ കണ്ടുപിടിക്കുന്നതിനു പകരം മറ്റുള്ളവരുടെ കുറവുകളെ കണ്ടുപിടിക്കുവാനും അവയെ സമൂഹമധ്യത്തിൽ ഉയർത്തിക്കാണിക്കുവാനുമാണ് ശ്രമിക്കാറുള്ളത്. നമുക്ക് നമ്മിലേക്കുതന്നെ തിരിയാം. നമ്മുടെ കുറവുകളെ കണ്ടെത്താം. ലോകത്തിന്റെ ആർഭാടങ്ങൾക്കും ആഘോഷങ്ങൾക്കും പുറകെ പോകാതെ ശാന്തമായി ഇരുന്ന് നമ്മുടെ നല്ല ഇടയനായ നാഥന്റെ ശബ്ദത്തിന്, വാക്കുകൾക്ക് ചെവികൊടുക്കാം.

### നിത്യജീവൻ പ്രാപിക്കുവാനായി യത്നിക്കാം

ക്രിസ്തുവാകുന്ന നല്ല ഇടയന്റെ സംരക്ഷണയിൽ കഴിയുന്നവർക്ക്, ഇടയന്റെ ശബ്ദം ശ്രവിക്കുന്നവർക്ക് ലഭിക്കുന്ന പ്രതിഫലം ആണ് നിത്യജീവൻ. ഈ ലോകജീവിതം എന്നത് താൽക്കാലികമാണെന്നും ഈ ജീവിതം നിത്യജീവനിലേക്കുള്ള ഒരുക്കകാലമാണെന്നും നാം എപ്പോഴും ഓർക്കണം. നശ്വരമായ ഈ ലോകജീവിതം താൽക്കാലികമാണെങ്കിലും ലഭിച്ചിരിക്കുന്ന സമയത്തെ തക്കതുപോലെ മറ്റുള്ളവർക്ക് പ്രയോജനകരമായി വിനിയോഗിക്കുവാനും നമുക്കു കഴിയണം. കൂടാതെ നാം നല്ല ഇടയന്റെ സംരക്ഷണയിൽ കഴിയുന്ന ആടുകൾ ആയതിനാൽ നാം ഓരോരോരുത്തരും ഇടയനോട് കടപ്പെട്ടവർ ആണെന്നുള്ള ഉത്തമബോധ്യം നമുക്ക് ഉണ്ടായിരിക്കണം. നല്ല ഇടയനെ പിൻപറ്റുന്നവർക്ക് മാത്രം ലഭിക്കുന്ന ഒരു പ്രതിഫലം ആണ് നിത്യജീവൻ എന്നുള്ളത്. സമവീക്ഷണ സുവിശേഷങ്ങളിലും, വി. പൗലോസിന്റെ ലേഖനങ്ങളിലും നിത്യജീവിതം പൊതുവെ ഒരു ഭാവി അനുഭവമായി കണക്കാക്കപ്പെടുന്നു. എന്നാൽ യോഹന്നാന്റെ സുവിശേഷം അവയിൽ നിന്ന് വ്യത്യസ്തമാണ്. അത് ഒരു വർത്തമാനജീവിതത്തിലെ സാധ്യതയായി, അതിനാൽ സമവീക്ഷണ സുവിശേഷങ്ങളിൽ നിന്ന് വ്യത്യസ്തമായി യോഹന്നാന്റെ സുവിശേഷത്തിൽ നിത്യജീവൻ ഭാവിയിൽ മാത്രമല്ല വർത്തമാനകാലത്തും ബന്ധപ്പെട്ടിരിക്കുന്നു. യോഹന്നാന്റെ സുവിശേഷത്തിൽ ക്രിസ്തുവിനെ അംഗീകരിക്കുന്നവർക്ക് ഇവിടെയും എപ്പോഴും നിത്യതയിലും ജീവൻ സ്വന്തമാക്കാൻ കഴിയും. കാരണം അവർ മരണത്തിൽ നിന്ന് ജീവിതത്തിലേക്ക് കടന്നിരിക്കുന്നു (യോഹ. 5:24). അവർ എന്റെ വചനം കേട്ട് എന്നെ അയച്ചവനെ വിശ്വസിക്കുന്നവർക്ക് നിത്യജീവൻ ഉണ്ട്. യോഹന്നാന്റെ സുവിശേഷത്തിൽ വചനമാം ദൈവത്തിന്റെ അവതാരം, മരണം, പുനരുദ്ധാനം, സ്വർഗ്ഗാരോഹണം എന്നിവയുടെ ഉദ്ദേശ്യം മനുഷ്യരാശിക്ക് നിത്യജീവൻ പ്രദാനം ചെയ്യുക എന്നതായിരുന്നു.

അതിനാൽ പുതിയ ആരാധനവർഷത്തിലേക്ക് പ്രവേശിച്ചിരിക്കുന്ന സഭയും സഭയിലെ ഓരോ വ്യക്തിയും ക്രിസ്തുവിന്റെ ശരീരമായ സഭ ആണെന്നും, ആ സഭയാകുന്ന ശരീരം ക്രിസ്തു വസിക്കുന്ന ആലയമാണെന്നും മനസ്സിലാക്കി ക്രിസ്തുവാകുന്ന നല്ല ഇടയനെ പിൻപറ്റുന്ന, ആ നല്ല ഇടയന്റെ സംരക്ഷണയിൽ കഴിയുന്ന, ആ ഇടയന്റെ ശബ്ദം കേൾക്കുന്ന ഉത്തമ ആടുകൾ ആണെന്ന ബോധ്യം നമുക്കു എപ്പോഴും ഉണ്ടായിരിക്കണം. മാത്രമല്ല ഈ ലോകത്തിൽ ആ ഇടയന്റെ സംരക്ഷണയിൽ കഴിഞ്ഞ്, ആ ഇടയന്റെ ശബ്ദം ശ്രവിക്കുമ്പോൾ നിത്യജീവനിലേക്ക് പ്രവേശിക്കുവാൻ നമുക്കു സാധിക്കും എന്ന് മനസ്സിലാക്കി നമ്മെത്തന്നെ ശുദ്ധീകരിച്ച് ആ നല്ല ഇടയനുവേണ്ടി നമ്മെ പ്രതിഷ്ഠിക്കുവാൻ നമുക്കു ഇടയാകട്ടെ! അങ്ങനെ നമ്മെ പ്രതിഷ്ഠിക്കുമ്പോൾ വചനമാകുന്ന വിത്ത് നമ്മിൽ വന്ന് കുടികൊള്ളും. ആ വിത്തായ ക്രിസ്തുവിനെ സ്വീകരിക്കാനായി നമുക്കു ഒരുങ്ങി കാത്തിരിക്കാം. നമ്മുടെ ഹൃദയമനസ്സുകളെ ശുദ്ധീകരിച്ച്, നവീകരിച്ച് പ്രതിഷ്ഠിക്കാം.





മാവേലിക്കര ഭദ്രാസന മെത്രാപ്പോലീത്താ ഏബ്രഹാം മാർ എപ്പിഫാനിയോസ് ഭദ്രാസനത്തിന്റെ നേതൃത്വത്തിലുള്ള ജീവകാരുണ്യ പ്രസ്ഥാനമായ മാർ പക്കോമിയോസ് ശാലേം ഭവൻ, ഹരിപ്പാട് മിഷൻ സെൻറർ, ഹരിപ്പാട് വൃദ്ധസദനം, ചേപ്പാട് പള്ളി എന്നിവ സന്ദർശിച്ചു.



ഗീവർഗീസ് മാർ പക്കോമിയോസ് മലബാർ ഭദ്രാസന ആസ്ഥാനമായ കോഴിക്കോട് മൗണ്ട് ഹെർമോൻ അരമനയിൽ എത്തി ഭദ്രാസന മെത്രാപ്പോലീത്താ ആയി ചുമതലയേറ്റു.



യുകെ, യൂറോപ്പ് & ആഫ്രിക്ക ഭദ്രാസന മെത്രാപ്പോലീത്ത എബ്രഹാം മാർ സ്തേഫാനോസിന് ലണ്ടൻ സെന്റ് ഗ്രീഗോറിയോസ് ഇന്ത്യൻ ഓർത്തഡോക്സ് പള്ളി സ്വീകരണം നൽകി. മെത്രാപ്പോലീത്താ 8-നു ഭദ്രാസന ആസ്ഥാനമായ സ്വിൻഡനിൽ എത്തി ഭദ്രാസനചുമതല ഏറ്റെടുക്കും.

Church Calendar



# "Hear and Follow: The Dynamics of Dedicating Oneself"

## *Hudoth Idtho* (Dedication of the Church)

### John 10:22-42

Fr. Geevarghese Thomas (Diocese of Ahmedabad)

The Jews' Festival of Dedication (Hebrew - *Hanukkah*) came to be observed annually after the defeat of Antiochus Epiphanes by the Maccabees. Antiochus, the Seleucid King invaded Judaea, desecrated the second temple of Jerusalem, hounded the religious beliefs and instituted a reign of intimidation. Mattathias and Judas Maccabeus led the Jews to defend their religious beliefs and fought a three year struggle against Antiochus. Being victorious, Judas ordered to cleanse (sanctify) and restore the temple. A new Altar was built and "dedicated." And then on the dedication of the restored temple was celebrated every year. The Talmud (ancient Jewish religious writings/teachings) records a miracle in this *Hanukkah* context. According to Talmud, Judas Maccabeus entered the temple and found a small jar of oil (which was not defiled by Antiochus) which was intact and sealed by the sign of the ring of the high priest. This oil was used to light the *menorah* (seven-branched candlestick). Though the available oil was only enough for just one day, it miraculously lasted in liting use for eight days, until new oil was consecrated. The Gospel passage redefines Christ's significance at the Temple on the festival of Dedication and the incident there gives us varied insights on rededicating our soul.

**Reflections -**

**Be the flock of the "True Shepherd" amidst the age of Antichrists!**

The passage begins with a paradoxical enthralling of the Jews (religious leaders) in confronting Jesus Christ. They come up and surround him asking a fundamental question, yet being hostile and hard-hearted in accepting the Truth. "How long will you keep us (literal Greek - our soul) in suspense? If you are the Messiah, tell us plainly." And Christ's statements present them a dialectic exploration of oneness in the Godhead. Jesus mirrors them their unbelief, because they are not His sheep. The Jewish religious leaders were stubborn to accept Jesus as the Messiah or the Son of God.

The primary feature of the flock is to hear the shepherd's voice and to follow him. Jesus states- *"My sheep hear my voice. I know them, and they follow me. I give them eternal life, and they will never perish. No one will snatch them out of my hand" (v.27, 28).* In strict sense, to hear is a sensory act and to follow is a motor act. Just like sensory nerves are responsible for carrying information from the body (perceived from the stimulus) to the brain, while motor nerves are responsible for carrying information from the brain to the body. Christian discipleship is a life manifested with the onset of "hearing" and in culmination of constantly "following" the voice (or precepts or Will) of the Good Shepherd. One of the peculiarities of this Good Shepherd is beautifully recited in the Divine Liturgy, i.e., The Shepherd who became the Lamb of God! One of the *Promiyon-Sedra* readings of the Holy Eucharist states-

*"Glory be to You, O Good Shepherd, who became a sacrifice for his flock." (sedro)*

*"O Lord, the pure sacrifice for which He Himself became a priest for His Body, to that blessed lamb which was spread upon the arms of the Cross through his love and saved the nations and people through His death..." (promiyon)*

This is how Liturgy and Scripture complement eachother in the apostolic tradition. On the contrary, when the nucleus of Scriptural doctrines is ignored in the modernised ways of churchless Christianity (here Church as synonymic to Apostolic tradition), today's sheep resemble the "Lost one", who left the flock, driven by self in the pursuit of unled pastures! In today's commercialised-pastoral Christianity (commonly in the sense of leaders), the so called shepherds who snatch the sheep and mislead them to the pastures of the "prosperity gospel" (contradicting the Scripture - *"For he has graciously granted you the privilege not only of believing in Christ but of suffering for him as well" Philippians 1:29),* are the antichrists whom Apostle has warned us to refrain from! Galatians 1:6-9 says, *"I am astonished that you are so quickly deserting the one who called you in the grace of Christ and are turning to a different gospel— not that there is another gospel, but there are some who are confusing you and want to pervert the gospel of Christ. But even if we or an angel from heaven should proclaim to you a gospel contrary to what we proclaimed to you, let that one be accursed! As we have said before, so now I repeat, if anyone proclaims to you a gospel contrary to what you received, let that one be accursed!*

The greatest devastation of the Christianity in postmodernity is- being invaded by the antichrists and be led astray with ungodly ways. Interestingly, the miracle recorded in Talmud (mentioned earlier) does convey a great insight in dedicating ourselves to God on commemorating the *Hudoth Idtho* Sunday. The oil is a symbol of the Holy Spirit in the Scriptures. The little undefiled oil found in the intact jar represents the presence of the Holy Spirit in our mind-body-soul temple. Remember, the sacred oil though only was sufficient to lit for just one day, kept the lamp lit for eight days until the new oil was consecrated! The number eight represents eternity and regeneration in Theology. Implies, though we become spiritually ill by our feeble will through the influence of the antichrists, the promise and the grace of the Holy Spirit never ends up in our life! Even a drop of penitence by the active grace of the Holy Spirit is enough to cleanse us and rededicate us as the temple of God.

Later, when Jesus speaks about the reciprocality in the abidance of the Father with Himself, we ought to understand how this happens. It is with the oneness in Their Will, that They abide in eachother. Likewise, believing in Christ is a realisation when one's will is amalgamated with the Divine Will through self-conviction. Whereas, for those who deem the incarnation of the Word of God as unrealistic (confer v.33 - *"...because you, though only a human, are making yourself God."),* Christ gives them a second offer to believe in the works testified in the Father's name.

**Conclusion**

In Hindu and Yogic philosophies, especially in *Vedanta*, the experience of ultimate reality called *Brahman* is the experience of *Sat-Chit-Ananda* (Truth, Consciousness and Bliss). To attain this state it is advised to meditate the *Vedas*, practice penance etc. But all this could be meaningfully possible only through leading a life in *satsang* of a True Teacher. In the Biblical implications, this *Satsang* is to be the flock of the True Good Shepherd! And the dynamics of this *satsang* is to hear and follow the voice of the Good Shepherd, by realising His sacrificial nature. To hear God is a privileged call to receive the Divine Revelations in our humble life. To follow God is the witness-bearing of a faithful. We as the sheep should never stake the sacrifice of our Good Shepherd by conflicting our wills. And in today's hurry-scurry, let us strive to restore and dedicate our living body as the temple of God, with penitence like oil, though get covered up by our iniquities, yet able to open the ocean of mercies for our eternal life! May God bless us all.






വെല്ലൂർ സ്നേഹഭവന്റെ റാണിപെട്ട് എക്സ്റ്റൻഷന്റെ ശിലാസ്ഥാപനം ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് നിർവഹിച്ചു.



സഭാ കവി സി. പി. ചാണ്ടി രചിച്ച് 1985-ൽ ഫാ. ജോർജ് മട്ടയ്ക്കൽ പ്രസാധനം ചെയ്ത 'പരുമല തിരുമേനിയോടുള്ള മദ്ധ്യസ്ഥ പ്രാർത്ഥന' എന്ന പുസ്തകത്തിന്റെ രണ്ടാം പതിപ്പ് പരുമല പള്ളിയിൽ വി. കുർബാനയ്ക്കുശേഷം ജോസഫ് മാർ ദീവന്നാസ്യോസ്, ഡോ. യൂഹാനോൻ മാർ ദീയസ്കോറോസിന് നൽകി പ്രകാശനം ചെയ്തു. പരുമല സെമിനാരി മാനേജർ പോൾ റമ്പാൻ, മുൻ മാനേജർ യുഹാനോൻ റമ്പാൻ, അഡ്വ. ദാനിയേൽ കാരിക്കോട്ട് എന്നിവർ സന്നിഹിതരായി. രണ്ടാം പതിപ്പ് പുനഃ പ്രസിദ്ധീകരണം ചെയ്തത് മട്ടയ്ക്കൽ കുടുംബയോഗമാണ്.



കുവൈറ്റ് സെന്റ് ഗ്രീഗോറിയോസ് ഇന്ത്യൻ ഓർത്തഡോക്സ് മഹാഇടവകയുടെ ആഭിമുഖ്യത്തിൽ മലങ്കരയുടെ പ്രഥമ പ്രഖ്യാപിത പരിശുദ്ധനായ പരുമല മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ 120-ാമത് ഓർമ്മപ്പെരുന്നാൾ 2022 നവംബർ 3, 4 തീയതികളിൽ ഭക്തിപുരസ്സരം കൊണ്ടാടി. 3-ാം തീയതി വൈകിട്ട് നാഷണൽ ഇവാഞ്ചലിക്കൽ ചർച്ചിൽ നടന്ന സന്ധ്യാ നമസ്ക്കാരത്തിനും, റാസയ്ക്കും, 4-നു നടന്ന വിശുദ്ധ കുർബ്ബാനയ്ക്കു ഗീവർഗ്ഗീസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്താ നേതൃത്വം നൽകി.




പരിശുദ്ധ പരുമല തിരുമേനിയുടെ 120-ാമത് ഓർമ്മപെരുന്നാളിന് സമാപനം കുറിച്ച് നടന്ന ഭക്തിനിർഭരമായ റാസയിൽ ഭക്തസഹസ്രങ്ങൾ പങ്കുകൊണ്ടു. കുരിശും മുത്തുക്കുടകളുമേന്തി വിശ്വാസസമൂഹം പരിശുദ്ധന്റെ മദ്ധ്യസ്ഥതാഗീതികളുമായി ഭക്തിപുരസ്സരം റാസയിൽ പങ്കുചേർന്നു. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലിത്ത ആശീർവാദം നൽകി. തുടർന്ന് കൊടിയിറക്ക് നടത്തി.



പരിശുദ്ധനായ പരുമലതിരുമേനിയുടെ 120-ാമത് ഓർമ്മപെരുന്നാളിനോടനുബന്ധിച്ച് ആ പുണ്യവാൻ സ്ഥാപിച്ചതും വിദ്യ അഭ്യസിപ്പിച്ചതുമായ പരുമല സെമിനാരി സ്കൂളിലെ കുട്ടികളുടെ സംഗമമായ ഗുരുവിൻ സവിധേ ഗീവറുഗീസ് മാർ കുറിലോസ് ഉദ്ഘാടനം ചെയ്തു.



മദ്രാസ് ഭദ്രാസനാംഗങ്ങൾ പരുമല തിരുമേനിയുടെ കബറിടത്തിലേക്ക് നടത്തിയ തീർത്ഥയാത്രയ്ക്ക് ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലിത്ത നേതൃത്വം നൽകി.



## പരുമല തിരുമേനി ക്രിസ്തുദർശനത്തിന്റെ പ്രയോക്താവ് : മന്ത്രി വീണാ ജോർജ്ജ്

ക്രിസ്തു ദർശനം സഭയിലും സമൂഹത്തിലും പ്രയോഗത്തിലെത്തിച്ച വിശുദ്ധനാണ് പരുമല തിരുമേനി എന്ന് സംസ്ഥാന ആരോഗ്യ മന്ത്രി വീണാ ജോർജ്ജ് പ്രസ്താവിച്ചു. പരുമല തിരുമേനിയുടെ 120-ാം ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് നടന്ന തീർത്ഥാടന വാരാഘോഷ സമാപന സമ്മേളനം ഉദ്ഘാടനം ചെയ്യുകയായിരുന്നു മന്ത്രി.

സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് അദ്ധ്യക്ഷത വഹിച്ചു. പത്തനംതിട്ട ജില്ലാ കളക്ടർ ഡോ.ദിവ്യാ എസ്. അയ്യർ സമാപന സന്ദേശം നൽകി. ഡോ. എലിസബേത്ത് ജോയി മുഖ്യ പ്രഭാഷണം നിർവഹിച്ചു. ഏബ്രഹാം മാർ സ്തേഫാനോസ് മെത്രാപ്പോലിത്ത, മാത്യു ടി. തോമസ് എം.എൽ.എ., വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അത്മായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം, അസോസിയേഷൻ സെക്രട്ടറി അഡ്വ.ബിജു ഉമ്മൻ, ഡോ. എം. കുര്യൻ തോമസ്, പരുമല സെമിനാരി മാനേജർ കെ. വി. പോൾ റമ്പാൻ, പരുമല സെമിനാരി കൗൺസിൽ അംഗങ്ങളായ കെ.ജി.ജോൺസൺ കല്ലിട്ടതിൽ കോർ-എപ്പിസ്കോപ്പ, സൈമൺ കെ. വർഗീസ്, എ.എം.കുരുവിള അരികുപുറം, പി. എ.ജേക്കബ്, ജി. ഉമ്മൻ എന്നിവർ പ്രസംഗിച്ചു.



## അതിരുകളില്ലാത്ത കാരുണ്യം ഉദാത്ത മാതൃക: മാർ ക്രിസോസ്റ്റമോസ്

പരുമല: പരുമല തിരുമേനി സമൂഹത്തിൽ അതിരുകളില്ലാതെ കാരുണ്യം ചൊരിഞ്ഞ വിശുദ്ധനാണെന്നും ആ ഉദാത്ത മാതൃക മാർഗ്ഗദർശനമാണെന്നും എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് പ്രസ്താവിച്ചു. മലങ്കര ഓർത്തഡോക്സ് സഭയുടെ വിവാഹ ധന സഹായ വിതരണ ഉദ്ഘാടനം നിർവഹിക്കുകയായിരുന്നു അദ്ദേഹം. യൂഹാനോൻ മാർ പോളിക്കാർപ്പോസ് അദ്ധ്യക്ഷനായിരുന്നു. വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അത്മായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, പരുമല സെമിനാരി മാനേജർ കെ. വി. പോൾ റമ്പാൻ, പരുമല കൗൺസിൽ അംഗം ഫാ.ജോൺ മാത്യു, സഭാ മാനേജിംഗ് കമ്മറ്റി അംഗങ്ങളായ എ.കെ.ജോസഫ്, ജോജി പി. തോമസ് എന്നിവർ പ്രസംഗിച്ചു.



## ഉപ്പിന്റെയും വെളിച്ചത്തിന്റെയും അനുഭവമുള്ളവരായി മാറണം

പരുമല: ഹ്യസ്വകാല ജീവിതത്തിൽ ഉപ്പിന്റെയും വെളിച്ചത്തിന്റെയും അനുഭവമുള്ളവരായി നാം മാറണമെന്ന് ഡോ. ജോഷ്വാ മാർ നിക്കോദിമോസ് പറഞ്ഞു. പരിശുദ്ധ പരുമല തിരുമേനിയുടെ 120-ാം ഓർമ്മ പെരുനാളിനോടനുബന്ധിച്ച് പരുമലയിൽ നടന്ന സന്ന്യാസ സമ്മേളനം ഉദ്ഘാടനം ചെയ്ത് സംസാരിക്കുകയായിരുന്നു അദ്ദേഹം. ക്രിസ്തുവിന്റെ ജീവിതം പ്രകാശിപ്പിക്കുന്നവരും അത് പ്രതിഫലിപ്പിക്കുന്നവരുമാകണം എന്നും അദ്ദേഹം കൂട്ടിക്കൊടുത്തു.

സ്വയം ത്യജിച്ച് വാക്കും പ്രവൃത്തിയും സമന്വയിപ്പിച്ച് സമൂഹത്തെ പ്രചോദിപ്പിക്കുവാൻ പരിശുദ്ധ പരുമല തിരുമേനിക്ക് കഴിഞ്ഞു എന്ന് എരുമേലി ആത്മബോധിനി ആശ്രമ മഠാധിപതി സ്വാമി സദ് സ്വരൂപാനന്ദ സരസ്വതി മുഖ്യ പ്രഭാഷണത്തിൽ പറഞ്ഞു.

മാത്യൂസ് മാർ തേവോദോസ്യോസ് മെത്രാപ്പോലിത്ത അദ്ധ്യക്ഷത വഹിച്ചു. ഡോ. ഗീവർഗീസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്ത, സന്യാസ സമൂഹം സെക്രട്ടറി ഫാ. എം. സി. കുര്യാക്കോസ്, പരുമല സെമിനാരി അസി. മാനേജർ ഫാ. ജെ. മാത്തുക്കുട്ടി, ഫാ. കെ. ടി. വർഗീസ് എന്നിവർ പ്രസംഗിച്ചു.



## ആതുരസേവന രംഗത്ത് പരിശുദ്ധ പരുമല തിരുമേനിയുടെ സംഭാവനകൾ അതുല്യം: ജസ്റ്റിസ് സി ജയചന്ദ്രൻ

പരുമല: മലങ്കരയിൽ വിദ്യാഭ്യാസ, ആതുരസേവന രംഗത്ത് ഉജ്ജ്വലമായ നേതൃത്വം നൽകിയ മഹദ്വ്യക്തിയായിരുന്നു പരിശുദ്ധ പരുമല തിരുമേനിയെന്ന് ജസ്റ്റിസ് സി ജയചന്ദ്രൻ പറഞ്ഞു. ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം പരുമലയിൽ നടത്തിയ യുവജനസംഗമം ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം. പരുമല തിരുമേനിയുടെ ജീവിതം യുവജനങ്ങൾ സ്വജീവിതത്തിൽ മാതൃകയാക്കേണ്ടത് കാലഘട്ടത്തിന്റെ അനിവാര്യതയാണെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു. കേന്ദ്ര പ്രസിഡന്റ് ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. അലക്സാണ്ടർ ജോർജ് മുത്തൂറ്റ് മുഖ്യപ്രഭാഷണം നടത്തി. സിനി ആർട്ടിസ്റ്റ് നിയാ വർഗീസ് ശങ്കരത്തിൽ, വൈദീക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അത്മായ ട്രസ്റ്റി റോണി വർഗീസ്, സഭാ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, സെമിനാരി അസിസ്റ്റന്റ് മാനേജർ ഫാ. എൽദോസ് ഏലിയാസ്, കേന്ദ്ര വൈസ് പ്രസിഡന്റ് ഫാ. ഷിജി കോശി, ജനറൽ സെക്രട്ടറി ഫാ. അജി കെ തോമസ്, ട്രഷറർ പേൾ കണ്ണേത്ത്, റീജിയണൽ സെക്രട്ടറി അബി എബ്രഹാം കോശി, തുടങ്ങിയവർ പ്രസംഗിച്ചു. യോഗത്തിൽ പരുമല സെന്റ്. ഗ്രീഗോറിയോസ് യുവജനപ്രസ്ഥാനത്തിന്റെ ഓക്സിലാ ചികിത്സാ സഹായനിധി വിതരണം ചെയ്തു. യുവദർശൻ അവാർഡ് വിതരണവും മുൻ കേന്ദ്ര ഭാരവാഹികൾക്ക് ആദരവും നൽകി.




## അഖിലമലങ്കര പ്രസംഗമത്സര വിജയികൾ

കൽക്കത്താ ഭദ്രാസന മെത്രാപ്പോലീത്തായായിരുന്ന സ്തേഫാനോസ് മാർ തേവോദോസിയോസ് തിരുമേനിയുടെ 15-ാം ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് വാകത്താനം എം.ഡി. സൺഡേ സ്കൂളിന്റെ നേതൃത്വത്തിൽ പാത്താമുട്ടം സ്തേഫാനോസ് മാർ തേവോദോസിയോസ് മെമ്മോറിയൽ മിഷൻ സെന്ററിൽ വച്ച് ഒക്ടോബർ 30-ന് നടത്തിയ അഖിലമലങ്കര പ്രസംഗമത്സര വിജയികൾ

ഒന്നാംസ്ഥാനം (5000 രൂപയും പ്രശസ്തിഫലകവും) - കുമാരി . എഞ്ചൽ എൽസാ ഏബ്രഹാം, സെന്റ് ജോർജ് പള്ളി, ചെങ്ങരൂർ, നിരണം. രണ്ടാം സ്ഥാനം (3000 രൂപയും പ്രശസ്തിഫലകവും) - കുമാരി. സിയാ സൂസൻ സിജു, സെന്റ് ജോർജ് പള്ളി, പുതുപ്പള്ളി, കോട്ടയം. മൂന്നാം സ്ഥാനം (2000 രൂപയും പ്രശസ്തിഫലകവും) കുമാരി. ഐറിൻ സൂസൻ മാത്യു, സെന്റ് ജോർജ് പള്ളി, മുത്തൂർ, നിരണം. നാലാംസ്ഥാനം - ജോൽസ്ന റോയി, സെന്റ് മേരീസ് സൺഡേ സ്കൂൾ , കരുവാറ്റ, അടൂർ. സ്പെഷ്യൽ ജൂറി അവാർഡ് - മാസ്റ്റർ . ഒവേദ് മാത്യുസ് റോബിൻ, എം.ജി.എം സൺഡേ സ്കൂൾ പാലിയേക്കര, നിരണം

പ്രസംഗ മത്സരത്തിന് തുടക്കം കുറിച്ചു കൊണ്ട് നടന്ന ഉദ്ഘാടന യോഗത്തിന് പാത്താമുട്ടം സ്ലീബാപള്ളി വികാരി റവ ഫാ പി.എം സഖറിയ പള്ളിക്കപ്പറമ്പിൽ അദ്ധ്യക്ഷത വഹിച്ചു. റവ.ഫാ ജോസഫ് കയ്യാലാത്ത് മുഖ്യസന്ദേശം നൽകി. മിഷൻ സെന്റർ ആക്ടിംങ് സെക്രട്ടറിയും ട്രഷററുമായ ഷാജി ഏബ്രഹാം ഉദ്ഘാടന കർമ്മം നിർവഹിച്ചു. കോർഡിനേറ്റർ ജേക്കബ് കൊച്ചേരി സ്വാഗതവും, എം.ഡി. സൺഡേസ്കൂൾ ഹെഡ് മാസ്റ്റർ കുര്യൻ ഐപ്പ് നന്ദിയും അറിയിച്ചു.

വിജയികൾക്കുള്ള സമ്മാനദാനം നവംബർ 6 ഞായറാഴ്ച പാത്താമുട്ടം സ്ലീബാ പള്ളിയിൽ ഓർമ്മപ്പെരുന്നാൾ കുർബാനയ്ക്കു ശേഷം നടത്തുന്ന അനുസ്മരണ സമ്മേളനത്തിൽ വച്ച് തോമസ് പോൾ റമ്പാൻ നൽകുന്നതാണ്.

**തിരുവനന്തപുരം ജില്ലാ ടെന്നീസ് അണ്ടർ-16 ടീമിലേക്ക് തിരഞ്ഞെടുക്കപ്പെട്ട എഫിനോവ ഉമ്മൻ റിച്ചി. പുതുപ്പള്ളി സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളി ഇടവക അംഗമായ എഫിനോവ മുൻ മുഖ്യമന്ത്രി ഉമ്മൻ ചാണ്ടിയുടെ കൊച്ചുമകനാണ്.**







## ഡോ. സിസാ തോമസ് കേരള സാങ്കേതിക സർവ്വകലാശാല വൈസ് ചാൻസലർ

തിരുവനന്തപുരം: ഡോ സിസാ തോമസിന് സാങ്കേതിക സർവകലാശാല (കെടിയു) വൈസ് ചാൻസലറുടെ താൽക്കാലിക ചുമതല. പുതിയ വിസിയെ നിയമിക്കുന്നതുവരെയാണ് ഡോ. സിസാ തോമസിന് കെടിയു വൈസ് ചാൻസലർ ചുമതല താൽക്കാലികമായി നൽകിയിരിക്കുന്നത്. ഗവർണർ ആരിഫ് മുഹമ്മദ് ഖാൻ ആണ് ഇത് സംബന്ധിച്ച ഉത്തരവ് ഇറക്കിയത്. സാങ്കേതിക വിദ്യാഭ്യാസ വകുപ്പിലെ സീനിയർ ജോയിന്റ് ഡയറക്ടർ ആണ് ഡോ. സിസ തോമസ്.

തേവലക്കര കൊച്ചുകുളങ്ങര പുതുവീട്ടിൽ തരകൻ കുടുംബാംഗം തറവാട്ടിൽ ഡോ. ജോൺ റ്റി. തരകന്റെ (ISRO) സഹധർമിണിയാണ്. മാവേലിക്കര പത്തിച്ചിറ മാമൂട്ടിൽ പരേതനായ എം. സി. തോമസിന്റെയും അക്കാമ തോമസിന്റെയും മകളാണ്. ഇപ്പോൾ തിരുവനന്തപുരം സെൻറ് ജോർജ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗമാണ്.

**ഈജിപ്തിൽ വച്ച് നടക്കുന്ന UNO യുടെ 'കോപ് 27' കാലാവസ്ഥാ വ്യതിയാന ഉച്ചകോടിയിൽ പങ്കെടുക്കാൻ ഈജിപ്തിലേക്ക് ആറാട്ടുപുഴ സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകാംഗം എലിസബത്ത് ഈപ്പൻ. ഇന്ത്യയിൽ നിന്നും തെരഞ്ഞെടുക്കപ്പെട്ട നാലു പേരിൽ ഒരാളാണ് എലിസബത്ത്. ഈജിപ്തിലെ ഷറം അൽ ഷൈഖിൽ നവംബർ 6 മുതൽ 18 വരെയാണ് 'കോപ് 27' നടക്കുന്നത്.**



**കോന്നി അയിരൂർ ഹിൽസിൽ വി. ഇ. മാത്യൂസ് കോർ എപ്പിസ്കോപ്പയുടെ കൊച്ചുമകളും ഫാ. ബ്രിൻസിന്റെ സഹോദരീപുത്രിയും കൂടിയാണ് എലിസബത്ത്.**



**ബാംഗ്ലൂർ ദയാ ഭവൻ ഡയറക്ടർ എബ്രഹാം വർക്കി റമ്പാന് കന്നഡ രാജ്യോത്സവ അവാർഡ്.**

## ചാരിറ്റി പ്രവർത്തനങ്ങൾക്ക് തുടക്കമായി

കൊട്ടാരക്കര: യുവജനപ്രസ്ഥാനം കൊട്ടാരക്കര-പുനലൂർ ഭദ്രാസനത്തിന്റെ നേതൃത്വത്തിൽ പരിശുദ്ധനായ പരുമല തിരുമേനിയുടെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് പരിശുദ്ധന്റെ കബറിങ്കലേക്ക് നടത്തിയ 13-ാമത് പരുമല പദയാത്രയോടനുബന്ധിച്ച് നിർധനയായ യുവതിയ്ക്ക് ഭദ്രാസന കൗൺസിലംഗം ഫാ. മർക്കോസ് ജോർജ്ജ് തയ്യൽ മെഷീൻ വിതരണം ചെയ്തുകൊണ്ട് ഈ വർഷത്തെ ചാരിറ്റി പ്രവർത്തനങ്ങൾക്ക് തുടക്കം കുറിച്ചു. ഭദ്രാസനത്തിലെ വൈദികർ സഭാ മാനേജിംഗ് കമ്മറ്റിയംഗങ്ങൾ, ഭദ്രാസന കൗൺസിലംഗങ്ങൾ, യുവജനപ്രസ്ഥാനം പ്രവർത്തകർ തുടങ്ങിവർ പങ്കെടുത്തു.